


# മലങ്കരസഭ

1999 ആഗസ്റ്റ്

## പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് V

**ചരമ നവതി വിശേഷാൽ പതിപ്പ്**



## ആഗസ്റ്റ് 15 ദൈവമാതാവിന്റെ വാങ്ങിപ്പ് പെരുന്നാൾ

## പിതാക്കന്മാരുടെ ഓർമ്മ



ആഗസ്റ്റ് 15 പ. അബ്ദേദ് മശിഹാ പാത്രി യർക്കീസ് ബാവായുടെ 84-ാം ഓർമ്മ



അലക്സിയോസ് മാർ തേവോദോസി യോസ് മെത്രാപ്പാലീത്തായുടെ 34-ാം ഓർമ്മ (പെരുനാട് ബഥനി ആശ്രമം)



ജോസഫ് മാർ പക്കോമിയോസ് മെത്രാപ്പോലീത്തായുടെ 8-ാം ഓർമ്മ (മുളക്കുളം കർമ്മേൽകുന്ന് പള്ളി)

# മലങ്കരസഭ

ദേവലോകം കോട്ടയം–686 038
ലക്കം: 8 പുസ്തകം 55
ആഗസ്റ്റ് 1999 (വിശേഷാൽ പതിപ്പ്)



PATRON SAINT



## ഉൾത്തുടിപ്പുകൾ



എഡിറ്റോറിയൽ

# മലങ്കരയുടെ മഹാരഥൻ

ഫാ. ഡോ. ജേക്കബ് കുര്യൻ

മാർ ദീവന്നാസ്യോസ് അഞ്ചാമൻ അഥവാ പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് രണ്ടാമൻ 'സാക്ഷികളുടെ സമൂഹ'ത്തിലേക്ക് മാറ്റപ്പെട്ടതിന്റെ തൊണ്ണൂറാം വാർഷികമാണിത്. കാലത്തിനപ്പുറം ജീവിക്കുന്ന ആ പുണ്യപിതാവിന് ഈ കാലഗണന അപ്രസക്തമാണെങ്കിലും ആ മഹാരഥനുപകരം അദ്ദേഹം മാത്രമാണെന്നുള്ള വസ്തുത ഉറക്കെപ്പറയുന്നതിനെങ്കിലും ഒരു നവതി ആചരണത്തിനു പ്രസക്തിയുണ്ട്.

ദീവന്നാസ്യോസ് അഞ്ചാമൻ തന്റെ കാലഘട്ടത്തിൽ സമാദരണീയനായ ഒരു സാമൂഹ്യപരിഷ്ക്കർത്താവായിരുന്നു. അറുപതോളം സ്കൂളുകൾ സ്ഥാപിച്ച് നാടിന്റെ നന്മയ്ക്കുവേണ്ടി അദ്ദേഹം ആരംഭിച്ച വിദ്യാഭ്യാസപ്രവർത്തനം മറ്റു പല സമുദായങ്ങൾക്കുപോലും മാതൃകയായി. പത്രപ്രവർത്തനത്തിന് അദ്ദേഹം നല്കിയ കൈത്താങ്ങലും നേതൃത്വവുമാണ് 'കേരളപതാക'യും 'മനോരമ'യുമടക്കം പല വൃത്താന്തപത്രങ്ങൾക്കും വഴിയൊരുക്കിയത്. മലയാളത്തിലെ എഴുത്തുകാരെ സംഘടിപ്പിച്ചും പ്രോത്സാഹനം നല്കിയും മാർ ദീവന്നാസ്യോസ് നല്കിയ നേതൃത്വവും കൂടിയാണ് മലയാളഭാഷയ്ക്ക് തനതായ ഒരു ശൈലി കണ്ടെത്തുവാനിടയാക്കിയത്.

ഒരു ചരിത്രമുഹൂർത്തത്തിൽ, മലങ്കരസഭ നവീകരണത്തിന്റെ കുത്തൊഴുക്കിൽ ഒലിച്ചുപോകാതിരിക്കുവാൻ, അന്ത്യോഖ്യാബന്ധത്തെ രക്ഷാമാർഗ്ഗമായി അദ്ദേഹം ഉപയോഗിച്ചു. പക്ഷേ, അദ്ദേഹത്തിന്റെ മഹത്വം സ്ഥിതിചെയ്യുന്നത് ഈ രക്ഷാമാർഗ്ഗത്തെ ഉപയോഗിച്ച രീതിയിലും സഭയുടെ ഭവിഷ്യോന്മുഖമായി ആവിഷ്ക്കരിച്ച പദ്ധതികളിലുമാണ്.

മലങ്കരസഭയുടെ സ്വാതന്ത്ര്യവും പൗരസ്ത്യസ്വഭാവവും നിലനിർത്തുവാൻ അന്ത്യോഖ്യൻ സുറിയാനി പാരമ്പര്യത്തിന്റെ പിന്തുണ അനിവാര്യമായിരുന്ന ഒരു ഘട്ടത്തിൽ അന്ത്യോഖ്യാ പാത്രിയർക്കീസിനെയും അന്ത്യോഖ്യൻ ആരാധനാ പാരമ്പര്യത്തെയും സഹായത്തിനു വിളിച്ചത് ചരിത്രപരമായ അബദ്ധമായി കാണുന്ന പണ്ഡിതന്മാരുണ്ട്. സഹായസ്രോതസ്സുകളോട് നന്ദികേടു കാണിച്ചുവെന്നാരോപിക്കുന്ന നിരീക്ഷകരുമുണ്ട്.

ആംഗ്ലിക്കൻ നവീകരണത്തിന്റെ അടിയൊഴുക്കുകളിൽ തകരാതിരിക്കാൻ ഒരു പൗരസ്ത്യ സഭാപൈതൃകവുമായുള്ള ബന്ധത്തെ നങ്കൂരമായിക്കണ്ടത് അബദ്ധമായിരുന്നില്ല. അതല്ലാതെ വേറേ വഴിയില്ലായിരുന്നു. ആ നങ്കൂരത്തെ വിവേകത്തോടെയും സൂക്ഷ്മതയോടെയും ഉപയോഗിക്കുകയാണ് ദീവന്നാസ്യോസ് അഞ്ചാമൻ ചെയ്തത്. അന്ത്യോഖ്യൻ അധീശത്വത്തെ ചെറുത്തുകൊണ്ട് അന്ത്യോഖ്യായുമായി ആത്മീയബന്ധം തുടരുക എന്ന രീതി അദ്ദേഹം സൂക്ഷ്മതയോടെ പ്രവൃത്തിപഥത്തിൽ കൊണ്ടുവന്നു. അന്ത്യോഖ്യാബന്ധം എന്ന നങ്കൂരത്തിൽ എന്നും തളച്ചിടപ്പെടുവാനുള്ളതല്ല സഭാനൗക എന്നറിയാമായിരുന്ന അദ്ദേഹം, സഭയ്ക്ക് പുരോഗമനപരമായ പല പദ്ധതികളും ആവിഷ്ക്കരിച്ചു. മലയാളക്കരയിലെ ആദ്യ സാമുദായികസംഘടനയെന്നു കരുതാവുന്ന 'മലങ്കരമഹാജനസഭ'; വൈദികപരിശീലനത്തിന് വടക്കും, നടുക്കും, തെക്കും പുതിയ സെമിനാരികൾ; സഭ വകയായി പ്രിന്റിംഗ്പ്രസ്; ആരാധനാ-സാഹിത്യ പ്രസിദ്ധീകരണം; സഭയ്ക്കുപൊതുവായി സൺഡേസ്കൂൾ പ്രസ്ഥാനം; വിദ്യാർത്ഥിപ്രസ്ഥാനം; വൈദികസംഘം; സന്യാസപ്രസ്ഥാനം; വിജാതീയമിഷൻ; എന്നിവയ്ക്കെല്ലാം അദ്ദേഹം ആരംഭം കുറിച്ചു.

ഇവയ്ക്കെല്ലാം ഉപരിയായി ദീവന്നാസ്യോസ് അഞ്ചാമനെ അനശ്വരനാക്കുന്നത്, സഭയ്ക്കുള്ളിലെതന്നെ ഛിദ്രപ്രവണതകളെ നേരിടുവാൻ ശക്തമായ ഒരു ആകമാന സഭാവീക്ഷണമാണ്.

ആ പിതാവ് ഇന്നത്തെ സഭയോടു ചോദിക്കുന്ന മൂന്നു ചോദ്യങ്ങൾ നമുക്കു ശ്രദ്ധിക്കുവാൻ ചുമതലയുണ്ട്.

1. പുരോഗമനപരമായ പദ്ധതികളുമായി സഭ മുന്നോട്ടുപോകുന്നതിന് കേസുകളും മറ്റും തടസ്സമാകണമെന്നുണ്ടോ? കോടതി വിസ്താരം നടക്കുമ്പോഴും, കോടതിച്ചെലവിനായി വടിയും സ്ലീബായും മറ്റും പണയം വച്ചപ്പോഴും, മാർ ദീവന്നാസ്യോസിന്റെ മനസ്സിൽ ചിലതു ചെയ്യുവാനുള്ള തീരുമാനമുണ്ടായിരുന്നു. അത് അദ്ദേഹം ചെയ്തു.
2. വസ്തുനിഷ്ഠമായ ചരിത്രഗവേഷണത്തിനും, ചരിത്രബോധത്തിൽ വന്നുപോയിട്ടുള്ള പാളിച്ചകൾ തിരുത്തുന്നതിനും, ആർജ്ജിത ചരിത്രവും പാരമ്പര്യവും ഒരു തടസ്സമായി തുടരണമെന്നുണ്ടോ? ഇല്ലായെന്നാണ് മാർ ദീവന്നാസ്യോസിന്റെ ചരിത്രം വിളിച്ചുപറയുന്നത്. കോടതികളിൽ കയറിയിറങ്ങിയപ്പോഴും, സഭാഭരണക്രമീകരണത്തിന് ഒരു എപ്പിസ്കോപ്പൽ- ജനായത്ത സംവിധാനം അദ്ദേഹത്തിന്റെ മനസ്സിലുണ്ടായിരുന്നു. അതു പ്രാവർത്തികമാക്കാൻ, വക്കീലന്മാരുടെ "ഇംപ്രിമാത്തൂർ" കിട്ടാൻ കാത്തുനിന്നില്ല.
3. കഴിവുള്ളവരെ കണ്ടെത്തുന്നതും, പ്രോത്സാഹിപ്പിക്കുന്നതും, ചുമതലകൾ ഏല്പിക്കുന്നതും നേതൃത്വത്തിന്റെ ബലമാണല്ലോ, ബലഹീനതയല്ലല്ലോ? ദീവന്നാസ്യോസ് അഞ്ചാമൻ കണ്ടെത്തി, പ്രോത്സാഹിപ്പിച്ച്, ചുമതല ഏല്പിച്ചവരാണ് പരുമല തിരുമേനിയും, വട്ടശ്ശേരി തിരുമേനിയും ഒക്കെ. തനിക്കു കണ്ഠകോടാലിയാകുമെന്നു ഭയപ്പെട്ടിരുന്നുവെങ്കിൽ, അവരൊക്കെ മാർ ദീവന്നാസ്യോസിന് കണ്ഠാഭരണങ്ങളാവുകയില്ലായിരുന്നു.

ആ മഹാരഥന്റെ നവതിസ്പെഷൽ ആയിട്ട് ഈ ലക്കം 'മലങ്കരസഭ' അണിയിച്ചൊരുക്കുവാൻ കഴിഞ്ഞതിൽ ചാരിതാർത്ഥ്യമുണ്ട്. ലേഖനങ്ങളും മറ്റും തന്നു സഹായിച്ച എല്ലാവരോടും നന്ദി.

## പ. കാതോലിക്കാബാവായുടെ കത്ത്

കർത്താവിൽ പ്രിയരേ,

സൺഡേസ്കൂൾ വിദ്യാഭ്യാസത്തിന്റെ ആവശ്യകതയെക്കുറിച്ചും സൺഡേസ്കൂൾ പ്രസ്ഥാനത്തെക്കുറിച്ചുമുള്ള നമ്മുടെ ചിന്തകൾ നിങ്ങളുമായി പങ്കുവെക്കുവാനാണു ഈ മാസം നാം ആഗ്രഹിക്കുന്നത്.

കുട്ടികൾ പൈതൽ പ്രായം മുതൽ നമ്മുടെ വിശ്വാസത്തിലും വേദപരിജ്ഞാനത്തിലും വളരണം എന്നു നാം ആഗ്രഹിക്കുന്നു. അതിനു സഹായിക്കുന്നതിനുള്ളതാണു നമ്മുടെ സൺഡേസ്കൂൾ പ്രസ്ഥാനം. ഏകദേശം ഒരു ലക്ഷത്തോളം കുട്ടികൾ വിവിധ ഭദ്രാസനങ്ങളിലായി ഈ പ്രസ്ഥാനത്തിൽ പഠിക്കുന്നു എന്നതിൽ നാം സന്തോഷിക്കുകയും അഭിമാനം കൊള്ളുകയും ചെയ്യുന്നു.

ഇന്നത്തെ ശിശുവാണു നാളത്തെ പൗരൻ എന്നു നമുക്കു അറിയാമല്ലോ. ഇന്നത്തെ പൈതങ്ങളാണു നാളെ സഭയിൽ പ്രവർത്തിക്കേണ്ടതും നയിക്കേണ്ടവരും. അവർ വിശ്വാസം, വേദപുസ്തകം, സഭാചരിത്രം, പൊതുവിജ്ഞാനം തുടങ്ങിയ വിഷയങ്ങൾ അറിഞ്ഞിരിക്കണം. അതിനനുസരിച്ചാണു സൺഡേസ്കൂൾ പാഠങ്ങൾ ക്രമീകരിച്ചിരിക്കുന്നത്. ആവശ്യമായ മാറ്റങ്ങൾ പാഠപദ്ധതിയിൽ കാലാകാലങ്ങളിൽ വരുത്തുന്നുമുണ്ട്.

നമ്മുടെ സഭയിലെ എല്ലാ പൈതങ്ങൾക്കും സൺഡേസ്കൂൾ അഭ്യസനം ലഭിച്ചിരിക്കണം എന്നു നാം ആഗ്രഹിക്കുന്നു. അവരെ അതിനു അയയ്ക്കേണ്ടതു മാതാപിതാക്കളുടെ ചുമതലയാണെന്നു നാം ഓർപ്പിക്കുന്നു. അതുപോലെ കഴിവുള്ള അദ്ധ്യാപകരുടെ സേവനം ഈ പ്രസ്ഥാനത്തിനു ലഭിക്കേണ്ടതാണ്.

സൺഡേസ്കൂളുകളിൽ ചേർന്നു പഠിക്കുവാൻ സാധിക്കാത്ത കുട്ടികളെ മാതാപിതാക്കളുടെ ചുമതലയിൽ സൺഡേസ്കൂൾ പാഠങ്ങൾ പഠിപ്പിച്ചു വിവിധ പരീക്ഷകൾക്കു ഇരുത്തുന്നതിനു സാധിക്കത്തക്കവണ്ണം ക്രമീകരിക്കുന്നതു നന്നായിരിക്കും.

നമ്മുടെ എല്ലാ കുഞ്ഞുങ്ങളും ആരാധനയിൽ പങ്കെടുക്കുന്നതിനും ആരാധനാക്രമം പതിവായി ഉപയോഗിക്കുന്നതിനും പ്രാർത്ഥനകളും ഗീതങ്ങളും അർത്ഥം മനസ്സിലാക്കി ഭംഗിയായി ശബ്ദം ഉയർത്തി ചൊല്ലുന്നതിനും ഉള്ള പരിശീലനം സൺഡേസ്കൂളുകൾ വഴി നല്കേണ്ടതാണ്.

നമ്മുടെ കുഞ്ഞുങ്ങളെ ദൈവഭയവും സഭാസ്നേഹവും ഉള്ളവരും യഥാർത്ഥ ക്രിസ്തീയ ജീവിതം നയിക്കുന്നതിനു പ്രാപ്തരും സഭയ്ക്കും നാടിനും പ്രയോജനം ഉള്ളവരും ആകുവാൻ ഈ പ്രസ്ഥാനത്തിനു സാധിക്കട്ടെ എന്നു നാം ആശംസിക്കുന്നു.

മഹത്തായ ഈ പ്രസ്ഥാനത്തിനു നേതൃത്വം നല്കുന്നവരും അദ്ധ്യാപകരും ശ്രേഷ്ഠമായ സേവനമാണു സഭയ്ക്കു നല്കുന്നത്. അവരെ അനുമോദിക്കുവാനും നാം ഈ അവസരം ഉപയോഗിക്കുന്നു.

ഇടവകയിലെ സൺഡേസ്കൂൾ പ്രവർത്തനങ്ങളിലും കുട്ടികളുടെ ആത്മികവളർച്ചയിലും വികാരിമാരുടെ ശ്രദ്ധ ഉണ്ടാവണം എന്നു നാം ഓർപ്പിക്കുന്നു.

ഈ പ്രസ്ഥാനത്തെയും അതിന്റെ പ്രവർത്തകരെയും ദൈവംതമ്പുരാൻ അനുഗ്രഹിക്കുമാറാകട്ടെ.

സർവ്വശക്തനായ ദൈവത്തിന്റെ കൃപയും അനുഗ്രഹങ്ങളും നിങ്ങളെല്ലാവരോടുംകൂടി സദാവർദ്ധിച്ചിരിക്കുമാറാകട്ടെ.

ബസ്സേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാ

കാതോലിക്കേറ്റ് അരമനയിൽനിന്ന്

1.8.99

# ക്രാന്തദർശിയായ പിതാവ്

## ഫീലിപ്പോസ് മാർ യൗസേബിയോസ്

ചരിത്രത്തിന്റെ വ്യതിയാനങ്ങൾക്കു മഹാൻമാർ കാരണഭൂതരാകാറുണ്ട്. മലങ്കരസഭാചരിത്രത്തിൽ അതുല്യശോഭയോടെ പ്രകാശിക്കുന്ന വ്യക്തിയാണ് പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് V.

നവീകരണപ്രസ്ഥാനം ഉടലെടുക്കുകയും മലങ്കരസഭയിൽ കാറും കോളും നിറയുകയും ചെയ്ത പ്രക്ഷുബ്ധമായ അന്തരീക്ഷത്തിൽ സഭാനൗകയെ സധൈര്യം നയിച്ച അമരക്കാരനാണിദ്ദേഹം. അബ്രഹാം മല്പാന്റെയും പിന്നീട് മാത്യൂസ് മാർ അത്താനാസ്യോസിന്റെയും നേതൃത്വത്തിൽ ഒരു പുതിയ സഭാരൂപീകരണത്തിലേയ്ക്ക് നവീകരണപ്രസ്ഥാനം നയിക്കപ്പെടുന്നു. അത് 1889-ലെ റോയൽ കോർട്ട് വിധിയോട് സമാപിക്കുന്നു.

ശ്രദ്ധേയമായ പല സംഗതികളും മാർ ദീവന്നാസ്യോസിന്റെ കാലത്ത് നടന്നിട്ടുണ്ട്.

### മുളന്തുരുത്തി സുന്നഹദോസ് (1876)

മാർ ദീവന്നാസ്യോസിന്റെ ശ്രമഫലമായി പ. പത്രോസ് പാത്രീയർക്കീസ് III മലങ്കര സഭയിൽ വന്നു. മുളന്തുരുത്തി സുന്നഹദോസ് കൂടുന്നതോടെ നവീകരണക്കാർ ഇതരരായി തീരുകയും അതു 1889-ലെ വിധിയിലേക്കു നയിക്കുകയും ചെയ്തു.

പാത്രിയർക്കീസിന്റെ അധികാര സ്ഥാപനത്തെ മാർ ദീവന്നാസ്യോസ് ബുദ്ധിപൂർവ്വം നേരിടുന്നു. പാത്രീയർക്കീസ് പുതുതായി ആറ് മെത്രാന്മാരെ വാഴിക്കുന്നതും ഏഴു ഭദ്രാസനങ്ങൾ രൂപീകരിക്കുന്നതും മാർ ദീവന്നാസ്യോസിനെ ബലഹീനപ്പെടുത്തുവാനാണ്. പക്ഷേ, കൂർമ്മബുദ്ധിയും നയകോവിദനുമായ മാർ ദീവന്നാസ്യോസ് അതിനെ അതിജീവിച്ച് സഹമെത്രാപ്പോലീത്താമാരുടെ സഹകരണം ആർജ്ജിച്ചു.

### സഭയുടെ അതിരുകൾ വികസിക്കുന്നു.

ഒരർത്ഥത്തിൽ സുവിശേഷപ്രവർത്തനത്തിന്റെ ആരംഭം കുറിച്ചത് മാർ ദീവന്നാസ്യോസിന്റെ കാലത്താണ്. 1889-ൽ അൽവാറീസ് മാർ യൂലിയോസ് (ഗോവ), റീനിവിലാത്തി തീമോത്തിയോസ് എന്നിവരെ വാഴിച്ച് സഭയുടെ അതിർവരമ്പുകൾ വികസിപ്പിച്ചതും മാർ ദീവന്നാസ്യോസിന്റെ ക്രാന്തദർശിത്വത്തിന്റെ സൂചനയായിരുന്നു. കൂടാതെ ചാത്തുരുത്തി ഗീവർഗീസ് മാർ ഗ്രീഗോറിയോസ് (പരുമല തിരുമേനി) മൂക്കഞ്ചേരിൽ വലിയ ഗീവർഗീസ് റമ്പാൻ എന്നിവരുടെ നേതൃത്വത്തിലുള്ള സുവിശേഷ പ്രവർത്തനത്തിന് വേണ്ട പ്രോത്സാഹനം നല്കി. സഭയുടെ വിവിധഭാഗങ്ങളിൽ സുവിശേഷ സംഘങ്ങളും സ്ഥാപിതമായി. മാർ ദീവന്നാസ്യോസ് എല്ലാ കാര്യങ്ങളിലും കൊച്ചു മെത്രാന്റെ (പരുമല തിരുമേനി) ഉപദേശം തേടിയിരുന്നു.

### സിറിയൻ വിദ്യാർത്ഥിസംഘം (1908)

ഇന്നത്തെ എം.ജി.ഒ.സി.എസ്.എം.ന്റെ ആരംഭം എന്ന് ഒരർത്ഥത്തിൽ പറയാവുന്ന സിറിയൻ വിദ്യാർത്ഥിസംഘം രൂപീകരിക്കപ്പെടുന്നത് തിരുമേനിയുടെ ആശീർവ്വാദത്തോടും അനുഗ്രഹത്തോടെയുമാണ്. തിരുമേനിയുടെ ആകസ്മിക നിര്യാണത്തിന്റെ ഫലമായി രണ്ടാമത്തെ വിദ്യാർത്ഥി കോൺഫ്രൻസ് 1909-ൽ ആലുവായിൽ സമ്മേളിക്കേണ്ടത് റദ്ദാക്കി. ഈ വിദ്യാർത്ഥി സംഘത്തിന്റെ ശ്രമഫലമായിട്ടാണ് സഭയിൽ സൺഡേസ്കൂൾ, യുവജനസമാജം തുടർന്നുള്ള സുവിശേഷ പ്രവർത്തനങ്ങൾ എല്ലാംതന്നെ ഉടലെടുത്തത്. ആശ്രമ ദയറാ പ്രസ്ഥാനം, സ്ലീബാദാസ സമൂഹം ഇവയെല്ലാം വിദ്യാർത്ഥി പ്രസ്ഥാനത്തിൽനിന്നും ആവേശവും പ്രേരണയും സ്വീകരിച്ച് രൂപീകരിക്കപ്പെട്ടിട്ടുള്ളതാകുന്നു.

### വിദ്യാഭ്യാസ മേഖല

സഭയിലെ ഒന്നാമത്തെ വിദ്യാഭ്യാസ സ്ഥാപനമായ എം.ഡി. സെമിനാരി സ്കൂൾ സ്ഥാപിച്ചത് മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായാണ്. മലങ്കരസഭയിലെ വിദ്യാഭ്യാസ മിഷന്റെ തുടക്കം അവിടെയാണ് എന്നു പറയാം.

ക്രാന്തദർശിയായ മാർ ദീവന്നാസ്യോസിന് സഭയും സമൂഹവും കടപ്പെട്ടിരിക്കുന്നു. പിതാവിന്റെ ചരമനവതി ആഘോഷിക്കുന്ന ഈ സന്ദർഭത്തിൽ അദ്ദേഹത്തിന്റെ ദർശനം ഉൾക്കൊണ്ട് പ്രവർത്തനങ്ങളെ ശക്തിപ്പെടുത്താം. ○

# മാർ ദീവന്നാസ്യോസ് ഭാഗ്യസ്മരാണാർഹൻ

**പൗലോസ് മാർ മിലിത്തിയോസ്**

മലങ്കരസഭയ്ക്ക് കുന്നംകുളം പുലിക്കോട്ടിൽ കുടുംബത്തിൽനിന്നുള്ള രണ്ട് മഹാരഥന്മാരെ മെത്രാപ്പോലീത്താമാരായി ലഭിച്ചു. രണ്ടുപേരും അവരവരുടെ കഴിവും പ്രയത്നവും ജീവിതവും മലങ്കരസഭയ്ക്കായി ഉഴിഞ്ഞുവെച്ചു.

പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് II കാലംചെയ്തിട്ട് തൊണ്ണൂറുവർഷം തികയുന്നു. ഈ അവസരത്തിൽ മലങ്കര ഓർത്തഡോക്സ് സഭ ആ പിതാവിന്റെ ജീവിതത്തെ വരുന്ന തലമുറയ്ക്ക് പരിചയപ്പെടുത്തുന്നതിനും ഉചിതമായ നിലയിൽ സ്മരിക്കുന്നതിനും ശ്രമിച്ചുകൊണ്ടിരിക്കുകയാണ്. അതിന്റെ ഭാഗമായിട്ടാണല്ലോ മലങ്കരസഭയും പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് II ചരമനവതി, വിശേഷാൽപതിപ്പ് പ്രസിദ്ധീകരിക്കുന്നത്. ഇത് തിരുമേനിയോട് കാട്ടാവുന്ന ഏറ്റവും ശ്രേഷ്ഠമായ കൃതജ്ഞതയാണ്.

കുന്നംകുളത്തുനിന്നും വണ്ടിയും വള്ളവുമില്ലാതെ ആ കാലത്ത് കോട്ടയത്തെത്തി സഭയുടെ ഊടും പാവും നെയ്തെടുക്കുന്നതിൽ തിരുമേനി വിജയിച്ചു. കുന്നംകുളം നിവാസികൾക്ക് എന്നും അഭിമാനിക്കാൻ തക്കവണ്ണം അദ്ദേഹം പ്രവർത്തിച്ചു.

കർമ്മകുശലതയുടെയും ദീർഘവീക്ഷണത്തിന്റെയും പ്രത്യക്ഷോദാഹരണങ്ങളായി മാർ ദീവന്നാസ്യോസിന്റെ പ്രവർത്തനങ്ങളെ വിലയിരുത്താവുന്നതാണ്. കുന്നംകുളത്തുകാരുടെ അശ്രാന്തപരിശ്രമവും ആഴമായ സ്നേഹബന്ധവും തിരുമേനിയിൽ പ്രശോഭിച്ചിരുന്നു.

○



# സുവിശേഷ സന്ദേശം

ഫാദർ റ്റി.ജെ. ജോഷ്വ

**ആഗസ്റ്റ് 8 ഞായറാഴ്ച. കൂടാരപ്പെരുന്നാളിനുശേഷം ഒന്നാം ഞായർ.**
***മത്തായി 21:28–32***

യേശുക്രിസ്തുവിന്റെ ഉപമകൾ ഏറിയപങ്കും ഗാർഹികജീവിതത്തിൽനിന്നും കാർഷിക വൃത്തിയിൽനിന്നും എടുത്തിട്ടുള്ളതാണ്. അക്കാരണത്താൽ അവ ശ്രോതാക്കൾക്ക് ഹൃദ്യവും ചിന്തോദ്ദീപകവുമായിരുന്നു. ദൈവവും മനുഷ്യരും തമ്മിലുള്ള ബന്ധത്തെ പ്രസ്പഷ്ടമാക്കുവാൻ, കുടുംബജീവിതത്തിലെ പിതാവും മക്കളും തമ്മിലുള്ള ബന്ധം ഉപയുക്തമായി.

ഇന്നത്തെ വേദഭാഗത്ത്, ഒരു പിതാവ് തന്റെ മക്കളിൽ ഒന്നാമനോട് തന്റെ തോട്ടത്തിൽ "ഇന്നു" പോയി വേല ചെയ്യുവാൻ ആവശ്യപ്പെടുന്നു. അതുതന്നെയാണ് രണ്ടാമനോടും പറയുന്നത്. പിതാവിന്റെ നിയോഗം "ഇന്ന്" പ്രവർത്തിക്കുവാനാണ്. വർത്തമാനകാലാനുഭവത്തിന്റെ പ്രാധാന്യം അത് പ്രസ്പഷ്ടമാക്കുന്നു. നാം നമ്മുടെ മുമ്പിലുള്ള കർത്തവ്യങ്ങളെ കണക്കിലെടുക്കാതെ ഒന്നുകിൽ ഭൂതകാലാനുഭവങ്ങളെ അയവിറക്കി കഴിയുന്നു. അല്ലെങ്കിൽ ഭാവിയെപ്പറ്റി ദിവാസ്വപ്നം കണ്ടുകൊണ്ടിരിക്കുന്നവരാണ്. "ഇന്നു അവന്റെ ശബ്ദം കേൾക്കുന്നു എങ്കിൽ നിങ്ങളുടെ ഹൃദയം കഠിനമാക്കരുത്." "ഇപ്പോഴാകുന്നു സുപ്രസാദകാലം; ഇപ്പോൾ ആകുന്നു രക്ഷാദിവസം" ആർക്കും പ്രവർത്തിച്ചുകൂടാത്ത രാത്രിവരുന്നതിനുമുമ്പ് പകലുള്ളിടത്തോളം നാം പ്രവർത്തിക്കുക എന്നത് നമ്മുടെ കർത്താവിന്റെ നിയോഗമായി ഓർക്കുക.

ഒന്നാമന്റെ പ്രതികരണം എന്തായിരുന്നു? "എനിക്കു മനസ്സില്ല" എന്നു പിതാവിന്റെ മുഖത്തുനോക്കിപ്പറഞ്ഞു. നിഷേധത്തിന്റെയും മറുതലിപ്പിന്റെയും അനുസരണക്കേടിന്റെയും പ്രതികരണം. പക്ഷേ, പിന്നീട് അവൻ പശ്ചാത്തപിച്ചു തോട്ടത്തിലേക്കുപോയി. രണ്ടാമന്റെ മറുപടി "ഞാൻ പോകാം" എന്ന് പിതാവിന്റെ ഹൃദയം കുളിർക്കുന്ന മറുപടിയായിരുന്നു. എന്നാൽ, അത് വാക്കിൽമാത്രം ഒതുങ്ങി. അവൻ ജോലിക്കുപോയില്ല എന്നു നാം വായിക്കുന്നു.

ഈ ഉപമ പറയുവാനുള്ള പശ്ചാത്തലം എന്തായിരുന്നു? ഏതു സാഹചര്യത്തിലാണ് കർത്താവ് ഇത് പ്രസ്താവിച്ചത്? അന്നത്തെ സമൂഹത്തിൽ, "മണ്ണിന്റെ മക്കൾ" (അംഹാറെസ്—എന്ന് അവർ വിളിക്കപ്പെട്ടു) എന്നുള്ള സാധാരണക്കാരായ ജനങ്ങൾ ന്യായപ്രമാണം അനുഷ്ഠിക്കുന്നതിൽ തീക്ഷ്ണതയില്ലാതെ ഐഹിക വ്യാപാരത്തിൽ കഴിയുന്നവരായിരുന്നു. എങ്കിലും യേശുവിന്റെ വാക്കുകേട്ട് മനം തിരിഞ്ഞ് രക്ഷയുടെ അനുഭവത്തിലേക്കു വരുവാൻ അവർക്കിടയായി. അവർ ഒന്നാമത്തെ മകനെ പ്രതിനിധീകരിക്കുന്നു. എന്നാൽ, മതപണ്ഡിതന്മാരും ന്യായപ്രമാണത്തിന്റെ വക്താക്കളുമായ പരീശന്മാരും ശാസ്ത്രിമാരും ദൈവത്തിന്റെ ഇഷ്ടം ചെയ്യുന്നവരെന്ന് സ്വയം പ്രശംസിക്കുന്നവരായിരുന്നു. അവർ യേശു നല്കിയ സ്വർഗ്ഗരാജ്യത്തിന്റെ സന്ദേശം നിരസിച്ച് ദൈവകൃപയിൽനിന്ന് ബഹിഷ്കൃതരായി. ഇവർ രണ്ടാമത്തെ മകനെ പ്രതിനിധീകരിക്കുന്നു.

നമ്മിൽ അധികംപേരും രണ്ടാമത്തെ മകന്റെ സ്വഭാവക്കാരാണ്. ദൈവം മുമ്പാകെ നല്ല വാഗ്ദാനങ്ങൾ ചെയ്യുന്നു. എന്നാൽ, അവ പ്രാവർത്തികമാക്കുവാൻ ഉത്സാഹിക്കുന്നില്ല. അപ്പന്റെ നിയോഗപ്രകാരം പോകണമെന്ന് അവൻ ആഗ്രഹിച്ചതാണ്. പക്ഷേ, മറ്റു സമ്മർദ്ദങ്ങൾക്കൊണ്ട് പിതാവിന്റെ ഹിതം നിറവേറ്റുവാൻ കഴിഞ്ഞില്ല. നാം എന്തെല്ലാം വാഗ്ദാനങ്ങൾ ദൈവം മുമ്പാകെ ചെയ്യുന്നു? രോഗാവസ്ഥയിൽ പല തീരുമാനങ്ങളും എടുക്കുന്നു. ഒരു കുമ്പസാരം കഴിയുമ്പോൾ ജീവിതം മെച്ചപ്പെടുത്താനുള്ള പല നിശ്ചയങ്ങളും ചെയ്യുന്നു. ജന്മദിനം വരുമ്പോൾ ശിഷ്ടായുസ്സിൽ ഇന്നയിന്ന വിധത്തിലൊക്കെ പ്രവർത്തിക്കുമെന്നും തീരുമാനങ്ങൾ എടുക്കുന്നു. പക്ഷേ, അവയെല്ലാം പിന്നീട് ജലരേഖപോലെ മാഞ്ഞുപോവുകയല്ലേ ചെയ്യുന്നത്. വാഗ്ദാനങ്ങളും തീരുമാനങ്ങളും പ്രാവർത്തികമാക്കുന്നതിലാണ് നാം ശ്രദ്ധിക്കേണ്ടത്. പ്രവൃത്തിയില്ലാതെ ഭംഗിവാക്കു പറയുന്നതിലർത്ഥമില്ല. "കർത്താവേ, കർത്താവേ എന്നു പറയുന്നവനല്ല, സ്വർഗ്ഗീയ പിതാവിന്റെ ഇഷ്ടം ചെയ്യുന്നവനാണ്" സ്വർഗ്ഗരാജ്യത്തിൽ പ്രവേശിക്കുന്നത്. *മത്താ. 7:21*

ഒന്നാമത്തെ മകൻ നമ്മെ ഓർമ്മപ്പെടുത്തുന്നത് ആദ്യം നാം മറുതലിച്ചും നിഷേധിച്ചും വർത്തിച്ചാലും, നാമതിനെപ്പറ്റി പശ്ചാത്തപിച്ച് ദൈവത്തിലേക്കു തിരിയുമെങ്കിൽ ദൈവം നമ്മെ അംഗീകരിക്കുന്നു എന്നാണ്. ചുങ്കക്കാരും വേശ്യകളും തെറ്റിൽ ജീവിച്ചവരെങ്കിലും അവർ യോഹന്നാൻ സ്നാപകന്റെ പ്രസംഗംകേട്ട് പശ്ചാത്തപിക്കുകയും സ്വർഗ്ഗരാജ്യാവകാശികളായിത്തീരുകയും ചെയ്തു എന്ന് കർത്താവു വെളിപ്പെടുത്തുന്നു. കഴിഞ്ഞകാലത്ത് തെറ്റിപ്പോയി എന്നതുകൊണ്ട് നിരാശപ്പെടേണ്ടതില്ല. ഭൂതകാലാനുഭവങ്ങളും അവയുടെ സ്മരണകളും നമ്മെ തളച്ചിടേണ്ട കാര്യമില്ല. നാം അവയുടെ അടിമകളായി തുടരേണ്ടതുമില്ല. തെറ്റിനെ തിരുത്തുവാനും ഉത്തമമായതു തെരഞ്ഞെടുക്കുവാനുമുള്ള സ്വാതന്ത്ര്യവും ഇച്ഛാശക്തിയും ദൈവം നമുക്ക് നല്കിയിട്ടുണ്ട്.

ഈ രണ്ടു മക്കളും ശരിയായ പ്രതികരണം നടത്തിയവരല്ല. അവരെ നമുക്കു മാതൃകയാക്കാവുന്നതുമല്ല. എന്നാൽ, പിതാവിന്റെ ഇഷ്ടം അറിഞ്ഞ് അതു വിശ്വസ്തതയോടെ ചെയ്ത ഒരു മകനുണ്ട്—ദൈവപുത്രനായ യേശു. അവിടുന്നാണ് നമുക്കു മാതൃകയാകേണ്ടത്. അതുകൊണ്ട് "നമ്മുടെ വിശ്വാസത്തിന്റെ നായകനും അതിന് പൂർണ്ണത നല്കുന്നവനുമായ യേശുവിൽ നമുക്കു ദൃഷ്ടികൾ ഉറപ്പിക്കാം." (*എബ്രാ. 12:2*)

**ആഗസ്റ്റ് 15. ശൂനോയോ. (ദൈവമാതാവിന്റെ വാങ്ങിപ്പ്) വാക്യം *ലൂക്കോ. 1:48.* "അവൻ തന്റെ ദാസിയുടെ താഴ്ചയെ കടാക്ഷിച്ചിരിക്കുന്നുവല്ലോ; ഇന്നുമുതൽ എല്ലാ തലമുറകളും എന്നെ ഭാഗ്യവതി എന്നു വാഴ്ത്തും."**

ഇന്ന് ദേശീയമായും സഭാപരമായും പ്രാധാന്യം അർഹിക്കുന്ന ദിവസമാണ്. ഭാരതം വിദേശാധിപത്യത്തിൽനിന്ന് സ്വതന്ത്രമായത് നാമിന്ന് അനുസ്മരിക്കുന്നു. രാഷ്ട്രീയ സ്വാതന്ത്ര്യം അതിൽത്തന്നെ ഒരന്ത്യമല്ല. അത് സാമ്പത്തികവും സാമൂഹികവുമായ സ്വാതന്ത്ര്യത്തിലേക്ക് നമ്മെ നയിക്കുവാനുള്ള ഉപാധിമാത്രമാണ്. നിരക്ഷരതയും, ദാരിദ്ര്യവും ചൂഷണങ്ങളും അന്ധവിശ്വാസങ്ങളും തേർവാഴ്ച നടത്തുന്ന സാഹചര്യത്തിൽ നമ്മുടെ സ്വാതന്ത്ര്യം അർത്ഥവത്താക്കാൻ എല്ലാ ഭാരതീയരും കർത്തവ്യോന്മുഖരാകേണ്ടിയിരിക്കുന്നു. ഈ വർഷത്തെ സ്വാതന്ത്ര്യദിനം കൂടുതൽ സന്തോഷവും കൃതജ്ഞതയും അർഹിക്കുന്നതാണ്. "നുഴഞ്ഞുകയറ്റക്കാർ" എന്ന മറുനാമം നാം ഉപയോഗിക്കുന്ന പാക്കിസ്ഥാൻ ഭടന്മാരുടെയും ഒളിപ്പോരാളികളുടെയും കടന്നാക്രമണത്തിൽ നിന്ന്

ഭാരതത്തിന്റെ അതിർത്തിസംരക്ഷിക്കാൻ ജീവനർപ്പിച്ച നമ്മുടെ ഭടന്മാരെ ആദര പൂർവ്വം സ്മരിക്കുവാനും ഭദ്രമായ ഒരു ഭരണകൂടം ഉണ്ടാക്കുന്നതിനുംവേണ്ടി പ്രാർത്ഥിക്കുവാനും ഈ ദിവസം നമുക്കു സാധിക്കണം.

സഭാപരമായി, ഇന്നു നാം ദൈവമാതാവിന്റെ വാങ്ങിപ്പിനെ (ശൂനോയോ) അനുസ്മരിക്കുന്നു. ഈ ദിവസം ഉചിതമായി ആചരിക്കുവാൻ തക്കവണ്ണം ഇതിനുമുമ്പ് പതിനഞ്ചുദിവസം നാം നോമ്പ് അനുഷ്ഠിക്കുകയാണ് ചെയ്തത്. അഞ്ചാം നൂറ്റാണ്ടു മുതൽ എങ്കിലും ഈ പെരുന്നാൾ സഭയിൽ പ്രചാരത്തിൽ വന്നു. കിഴക്കും പടിഞ്ഞാറുമുള്ള എല്ലാ കാതോലിക സഭകളും ഇത് വലിയ പെരുന്നാളായി ആചരിച്ചുപോരുന്നു. മാതാവിന്റെ ജനനപ്പെരുന്നാളിനല്ല പ്രാധാന്യം എന്നോർക്കണം. പരിശുദ്ധന്മാരുടെയും, സഹദേന്മാരുടെയും നിര്യാണത്തെയാണ് സഭ അനുസ്മരിക്കുന്നതും ആഘോഷമായി ആചരിക്കുന്നതും.

ദൈവമാതാവ് മറ്റാരെയുംപോലെ മരിക്കയും സംസ്കരിക്കപ്പെടുകയും ചെയ്തു. മാതാവിന്റെ കബറിടം എന്നു വിശ്വസിക്കപ്പെടുന്ന ഒരു പള്ളി യറുശലേമിൽ ഒലിവുമലയിലേക്കു പോകുന്ന മാർഗ്ഗമദ്ധ്യേ കെദ്രോൻ താഴ്‌വരയിൽ കാണാം. സംസ്കരിക്കപ്പെട്ട മാതാവിന്റെ ശരീരം ജീർണ്ണിച്ചു പോകുവാൻ അനുവദിക്കാതെ സ്വർഗ്ഗത്തിലേക്കു എടുക്കപ്പെടുകയായിരുന്നു എന്നാണ് സഭാപാരമ്പര്യം.

ദൈവമാതാവിന് നമ്മുടെ സഭസമുന്നതമായ സ്ഥാനം നല്കിയിരിക്കുന്നു. ഒരു ദിവസത്തെ ഏഴുയാമങ്ങളിൽ രണ്ടെണ്ണം മാതാവിനെ പ്രത്യേകമായി അനുസ്മരിക്കുന്നു. ഏഴുദിവസങ്ങളിൽ ഒന്ന് (ബുധൻ) മാതാവിനെ ഓർക്കുവാൻ വേർതിരിച്ചിരിക്കുന്നു. ഒരു പള്ളിയിലെ മൂന്നു ത്രോണോസിൽ ഒരെണ്ണം മാതാവിന്റെ നാമത്തിൽ പ്രതിഷ്ഠിക്കപ്പെട്ടതായിരിക്കും. എന്തുകൊണ്ടാണ് മാതാവിന് ഇത്ര വലിയ സ്ഥാനം നല്കപ്പെട്ടിരിക്കുന്നത്? തിരുവെഴുത്താണ് അതിനാധാരം. എല്ലാതലമുറകളും മാതാവിനെ ഭാഗ്യവതി എന്നു പ്രകീർത്തിക്കുമെന്ന് പരിശുദ്ധാത്മനിറവിൽ മറിയാംതന്നെ പ്രവചിച്ചിട്ടുള്ളതാണ്. മറിയാം സഭയുടെ പ്രതീകമാണ്. വെളിപാട് 12:1-6 സൂര്യനെ അണിഞ്ഞൊരു സ്ത്രീയെപ്പറ്റിയും, അവൾ പ്രസവിച്ച പൈതലിനെ മഹാസർപ്പം തിന്നുകളവാൻ ഒരുമ്പെട്ടതായും പറയുന്നു. ആ സ്ത്രീ, മറിയാമിനെ സൂചിപ്പിക്കുന്നു. അതേസമയം സഭയുടെ അനുഭവത്തെയും വെളിപ്പെടുത്തുന്നു. മാതാവിനെ സ്മരിക്കുമ്പോൾ 45-ാം സങ്കീർത്തനത്തിൽനിന്ന് "നിന്നാൾ സ്തുതിയോടു രാജമകൾ" എന്നുള്ള പാട്ടു നാം പാടുന്നു. ആ സങ്കീർത്തനം ദൈവവും സഭയും തമ്മിൽ മണവാളനും മണവാട്ടിയുമെന്ന ബന്ധത്തെ പരാമർശിക്കുന്നു. മറിയാം സഭയുടെ പ്രതീകമായതുകൊണ്ടാണ് ആ സങ്കീർത്തനം മാതാവിനെ സ്മരിക്കുവാൻ നാം ചൊല്ലുന്നത്. നാം മാതാവിനെ അനുസ്മരിക്കുക മാത്രമല്ല, മാതാവിന്റെ മദ്ധ്യസ്ഥത അപേക്ഷിക്കുകയും ചെയ്യുന്നു.

**ആഗസ്റ്റ് 22. ശൂനോയോയ്ക്കുശേഷം ഒന്നാം ഞായർ. വേദഭാഗം.**
***ലൂക്കോ. 6:39-45***

സമൂഹത്തിലും സഭയിലും ഓരോരോവിധത്തിൽ നേതൃത്വം വഹിക്കുന്നവർക്കുണ്ടായിരിക്കേണ്ട ഗുണങ്ങളും അവർ ശ്രദ്ധിക്കേണ്ട കാര്യങ്ങളുമാണ് ഇന്നത്തെ വേദഭാഗത്തുള്ളത്. നേതൃത്വം വഹിക്കുവാനും ലഭിക്കുവാനും എല്ലാവർക്കും മോഹമുണ്ട്. പക്ഷേ മറ്റുള്ളവരെ നയിക്കുവാൻ തക്ക വ്യക്തിത്വവും കഴിവും ഉണ്ടോ എന്നു പരിഗണിക്കാറില്ല.

**ശിഷ്യൻ എത്ര ഉന്നതനായാലും ഗുരുവിനോടുള്ള ആദരവും കടപ്പാടും വിസ്മരിക്കുവാൻ പാടില്ല. അങ്ങനെ ചെയ്താൽ "ഗുരുത്വം' ഇല്ലായ്മ എന്നാണ് നാം പറയുന്നത്. ഇന്നത്തെ തലമുറയിൽ ഗുരുശിഷ്യബന്ധത്തിന്റെ പാവനതയും പ്രാധാന്യതയും വിസ്മരിക്കപ്പെടുന്ന സാഹചര്യമാണ്.**

1. കുരുടനു കുരുടനെ വഴികാട്ടുവാൻ കഴിയുകയില്ല. ഇക്കാര്യം അന്നത്തെ മതനേതാക്കന്മാരെയും മതപണ്ഡിതന്മാരെയും മുന്നിൽ കണ്ടുകൊണ്ടാണ് കർത്താവു പറഞ്ഞത്. പരീശന്മാരും ശാസ്ത്രിമാരും അന്ധരായ വഴികാട്ടികളായിരുന്നു എന്നാണ് കർത്താവിന്റെ വിലയിരുത്തൽ. മറ്റുള്ളവരെ നയിക്കുന്നവർ—ഗുരുക്കന്മാർ, ഉപദേഷ്ടാക്കൾ, മാതാപിതാക്കൾ തുടങ്ങിയവർ — നിശ്ചയമായും ശരിയായ ഉൾക്കാഴ്ചയും ലക്ഷ്യബോധവുമുള്ളവരായിരിക്കണം. വായിച്ചും ചിന്തിച്ചും മറ്റുള്ളവരിൽനിന്നു കേട്ട് തങ്ങളുടെ അറിവിന്റെ ചക്രവാളം വികസിപ്പിക്കാൻ ഉത്സുകരായിരിക്കണം. തങ്ങളുടെ വീക്ഷണം വികലമായിപ്പോകാതെ സൂക്ഷിക്കയും വേണം. എല്ലാറ്റിലും ഉപരി നല്ല മാതൃക പുലർത്തുന്നവരുമായിരിക്കണം. മാർഗ്ഗദോഷത്തിൽ ചരിക്കുന്ന പിതാവും (മാതാവും) ഗുരുവും, ഉപദേഷ്ടാവും യഥാർത്ഥത്തിൽ വഴിതെറ്റിക്കുന്ന വഴികാട്ടികളാണ്. ഒരു ടൺ ഉപദേശത്തെക്കാൾ ഒരു ഔൺസ് മാതൃകയാണ് ഉത്തമമെന്ന് ഒരു ചൊല്ലുണ്ട്.

2. ഗുരുശിഷ്യബന്ധത്തെപ്പറ്റിയാണ് രണ്ടാമത് പരാമർശിക്കുന്നത്. ശിഷ്യൻ അഭ്യാസംകൊണ്ടും സ്വപരിശ്രമത്താലും ഗുരുവിന്റെ നിലയിലേക്ക് ഉയരാം. അത് ഗുരുവിന് സന്തോഷവും ചാരിതാർത്ഥ്യവും ഉളവാക്കുന്നു. എന്നാൽ ശിഷ്യൻ എത്ര ഉന്നതനായാലും ഗുരുവിനോടുള്ള ആദരവും കടപ്പാടും വിസ്മരിക്കുവാൻ പാടില്ല. അങ്ങനെ ചെയ്താൽ "ഗുരുത്വം' ഇല്ലായ്മ എന്നാണ് നാം പറയുന്നത്. ഇന്നത്തെ തലമുറയിൽ ഗുരുശിഷ്യബന്ധത്തിന്റെ പാവനതയും പ്രാധാന്യതയും വിസ്മരിക്കപ്പെടുന്ന സാഹചര്യമാണ്. ഇവിടെയാണ് കർത്താവിന്റെ വാക്കുകളുടെ പ്രസക്തി.

3. സ്വയം തിരുത്തലിനു സന്നദ്ധമാവുക: നാം മറ്റുള്ളവരുടെ തെറ്റുകൾ കണ്ടുപിടിക്കുന്നതിനും അതിനെ പർവ്വതീകരിച്ച് കാണിക്കുന്നതിനും തല്പരരാണ്. അതാണ് സഹോദരന്റെ കണ്ണിലെ കരടു കാണാൻ വ്യഗ്രതയുള്ളവരെന്ന് കർത്താവു പറഞ്ഞത്. വിമർശനത്തിന്റെ മുനയിൽ മറ്റുള്ളവരെ വയ്ക്കുന്നതിന്റെ മനഃശാസ്ത്രം, സ്വന്തം തെറ്റുകളെ മറച്ചുവയ്ക്കുന്നതിനും, അതു മറ്റുള്ളവരിലേക്ക് "പ്രൊജക്റ്റ്" ചെയ്യുന്നതിനുമുള്ള താല്പര്യമാണ്.

സ്വയം തിരുത്തലിനു സന്നദ്ധമാകണമെന്നാണ് കർത്താവിന്റെ ഉപദേശം. അതാണ് സ്വന്തം കണ്ണിലെ കോൽ (വലിയ മരക്കഷണം) എടുത്തുകളയണം എന്നു പരാമർശിച്ചത്. നിരന്തരമായ ആത്മശോധനയും, സ്വയം തിരുത്തലും ഉള്ളവർക്കുമാത്രമേ ശരിയായ നേതൃത്വം നല്കാനും, മറ്റുള്ളവർക്കു മാതൃക ആയിരിക്കാനും കഴിയുകയുള്ളൂ.

4. നല്ല ഫലം കായിക്കുന്ന നല്ല വൃക്ഷങ്ങളാവുക: ഏതു വൃക്ഷത്തെയും അറിയുന്നത് അതിന്റെ ഫലത്തിൽ നിന്നാണ്. നല്ല ഫലം കായിക്കുന്ന നല്ല വൃക്ഷങ്ങളായിത്തീരുന്നതിന് നമ്മുടെ ഹൃദയങ്ങളിൽ എപ്പോഴും "നല്ല നിക്ഷേപം" സൂക്ഷിക്കണം എന്നു കർത്താവു അനുശാസിക്കുന്നു. അതിന്റെ അർത്ഥം ഉത്തമവും ഉന്നതവുമായ ചിന്തകൾ മനസ്സിൽ പുലർത്തുവാൻ മനഃപൂർവ്വം ശ്രമിക്കണമെന്നാണ്. മന

സ്സിൽ നിന്നാണ് വാക്കും പ്രവൃത്തിയും ഉള വാകുന്നത്. ദാവീദു പ്രാർത്ഥിച്ചു: "വെടി പ്പുള്ള ഹൃദയം എന്നിൽ സൃഷ്ടിക്കണമേ." നമ്മുടെ ഹൃദയനിരൂപണങ്ങൾക്ക് നാം കടി ഞ്ഞാണിടേണ്ടത് ഏറ്റവും ആവശ്യമാണ്.

**ആഗസ്റ്റ് 29. ശൂനോയോയ്ക്കുശേഷം രണ്ടാം ഞായറാഴ്ച. വേദഭാഗം.**
***ലൂക്കോ. 11:9–20***

പ്രാർത്ഥനാനുഭവത്തിലേക്കു വിരൽ ചൂണ്ടുന്നതാണ് ഇന്നത്തെ വേദഭാഗം. ഇതി നുനേരെ പിമ്പിലുള്ള സുവിശേഷ ഭാഗത്ത് പ്രാർത്ഥനയെ സംബന്ധിക്കുന്ന ശ്രദ്ധേയ മായ ഒരു ഉപമ കർത്താവ് പറഞ്ഞതായി ലൂക്കോസ് രേഖപ്പെടുത്തുന്നു. അർദ്ധരാ ത്രിക്ക് എത്തിയ അതിഥിക്കു നല്കുവാൻ അയൽക്കാരനായ സ്നേഹിതന്റെ വാതു ക്കൽ മുട്ടിവിളിക്കുന്നതായും, ആദ്യം ഒഴി കഴിവുകൾ പലതും പറഞ്ഞിട്ടും, മുട്ടിപ്പായി അപേക്ഷിച്ചപ്പോൾ എഴുന്നേറ്റ് അപ്പം നല്കിയെന്നുമുള്ള ഉപമയാണ്. പിന്മാ റാത്ത ഹൃദയത്തോടെ മുട്ടിപ്പായി അപേ ക്ഷിച്ചാൽ സ്വാർത്ഥനായ മനുഷ്യൻപോ ലും ഉത്തരം നല്കുമെങ്കിൽ സ്നേഹനി ധിയായ ദൈവം എത്ര അധികമായി നല്കു മെന്ന് വെളിപ്പെടുത്തിയശേഷമാണ് പ്രാർ ത്ഥനയെപ്പറ്റി തുടർന്ന് പ്രസ്താവിക്കുന്നത്.

1. അപേക്ഷിക്കുക; അന്വേഷിക്കുക; മുട്ടുക — ഈ മൂന്നു ക്രിയകളാണ് പ്രാർത്ഥ നയ്ക്ക് ഉപയോഗിച്ചിട്ടുള്ളത്. ഇവ പ്രാർത്ഥ നയുടെ മൂന്നു വശങ്ങൾ വെളിപ്പെടുത്തു ന്നു. അപേക്ഷിക്കുക—എന്നത് നമുക്കി ല്ലാത്ത ഒന്ന് ലഭിക്കുവാനായി നടത്തുന്ന യാചനയാണ്. അന്വേഷിക്കുന്നതാകട്ടെ, നഷ്ടപ്പെട്ട ഒന്നിനെ വീണ്ടെടുക്കാനുള്ള ശ്രമത്തിലാണ്. അപേക്ഷ നടത്തിയശേഷം നിസ്സംഗരോ നിഷ്ക്രിയരോ ആയി ഇരിക്കു കയല്ല വേണ്ടത്. അതിനുവേണ്ടിയുള്ള അന്വേഷണവും തുടരണം. മുട്ടുക എന്നു ള്ളത് തിടുക്കത്തെ സൂചിപ്പിക്കുന്നു. ഉൽക്ക ടമായ ആഗ്രഹത്തോടും തീവ്രമായ പ്രതീ ക്ഷയോടും നടത്തേണ്ടതാണ് പ്രാർത്ഥന. വാതിൽ അടഞ്ഞതായി കണ്ടാൽ നാം പിന്നോട്ടുപോകാനല്ല, പ്രതീക്ഷാപൂർവ്വം വാതിലിൽ മുട്ടി വിളിക്കാനാണ്; ഉപമയിലെ ആതിഥേയൻ അയൽക്കാരന്റെ വീട്ടിൽ എത്തി അപ്പം നല്കാൻ മുട്ടി അപേക്ഷിച്ച തുപോലെ.

2. മൂന്നു ക്രിയകളും മൂലഭാഷയിൽ വെളിപ്പെടുത്തുന്നത് തുടർന്നുകൊണ്ടിരി ക്കേണ്ട കാര്യമായിട്ടാണ്. അപേക്ഷിച്ച ശേഷം മാറിയിരിക്കാനല്ല. അപേക്ഷിച്ചുകൊ ണ്ടേയിരിക്കുക; അന്വേഷിച്ചുകൊണ്ടേയിരി ക്കുക; മുട്ടിക്കൊണ്ടിരിക്കുക എന്നുള്ള പുതിയ പരിഭാഷ മൂലഭാഷയുടെ അർത്ഥം വ്യക്തമാക്കുന്നവിധത്തിലാണ്.

കർത്താവുതന്നെ ശിഷ്യന്മാരോടും പറ യുന്നത് "മടുത്തുപോകാതെ പ്രാർത്ഥിക്കു വിൻ" എന്നാണ്. അവിടുന്നു തന്നെയും ഗത്ശീമോനിൽപ്പോയി ഒരുവട്ടമല്ല മൂന്നു വട്ടം മുട്ടുകുത്തി പ്രാർത്ഥിച്ചതായി കാണു ന്നു. "നീ എന്നെ അനുഗ്രഹിച്ചല്ലാതെ ഞാൻ നിന്നെ വിടുകയില്ല." എന്നു പറഞ്ഞ് ദൈവവുമായി പോരാട്ടം നടത്തിയ യാക്കോബ് ഇക്കാര്യത്തിൽ നമുക്കു ദൃഷ്ടാ ന്തമാണ്. ഇന്നത്തെ സംസ്കാരത്തിൽ എല്ലാം "ഇൻസ്റ്റന്റ്" (തൽക്ഷണം) സാധി ക്കണമെന്ന ചിന്തയാണ്. കാപ്പിയും ചായ യും ഭക്ഷണവുമെല്ലാം അത്തരത്തിലാണ് നമുക്കു വേണ്ടത്. "ഇൻസ്റ്റന്റ് കോഫി" "ഫാസ്റ്റ് ഫുഡ്" ഇവയെല്ലാം ഇന്നത്തെ ജീവിതശൈലിയായി മാറിയിരിക്കുന്നു. അതുപോലെ പ്രാർത്ഥനയും "തൽക്ഷണ" മാക്കാവുന്നതല്ല. അതിൽ നാം ജാഗ്രതയോ ടും, നിരന്തരമായും മുന്നേറിയെങ്കിൽ മാത്രമേ ഉത്തരം ലഭിക്കുകയുള്ളു.

3. പരിശുദ്ധാത്മദാനത്തിന് വേണ്ടി പ്രാർത്ഥിക്കുക: "ദോഷികളായ നിങ്ങൾ നിങ്ങളുടെ മക്കൾക്കു നല്ലത് ദാനം ചെയ്യു വാൻ അറിയുന്നു എങ്കിൽ സ്വർഗ്ഗസ്ഥനായ പിതാവ്...... പരിശുദ്ധാത്മാവിനെ എത്ര അധികമായി നല്കും." (*ലൂക്കോ. 11:13*) ഈ വാക്യം തന്നെ മത്തായിയുടെ സുവിശേഷ ത്തിൽ അല്പം വ്യത്യാസപ്പെട്ടിരിക്കുന്നു. "നന്മ എത്ര അധികം കൊടു ക്കും" (*മത്താ. 7:11*) എന്നാണ്. ഇവി ടെ അത് "പരി ശുദ്ധാത്മാവിനെ എത്ര ഉദാരമായി നല്കും എന്നാണ്. ഏറ്റ വും നല്ല ദാനം പരിശുദ്ധാ ത്മാവാണ്. ക്രിസ്തീയ ജീവിതത്തിന്റെ ജീവ ധാര പരിശുദ്ധാത്മാവാണ്. നമ്മെ ശക്തി പ്പെടുത്തുന്നതും സുകൃതങ്ങളിൽ മുന്നേ റാൻ സംപ്രാപ്തരാക്കുന്നതും പരിശുദ്ധാ ത്മാവാണ്. അതുകൊണ്ട് ആത്മാവിന്റെ അനുസ്യൂതമായ നിറവിനുവേണ്ടിയും വ്യാപാരത്തിനുവേണ്ടിയും നാം പ്രാർത്ഥി ക്കേണ്ടിയിരിക്കുന്നു. അപ്രകാരം പ്രാർത്ഥി ക്കുന്നവർക്കാണ് ആത്മവരം നല്കപ്പെടു ന്നത്. പ്രാർത്ഥന കൂടാതെ ഇതു ലഭിക്കു ന്നില്ല. ഒരു പിതാവ് തന്റെ മക്കളുടെ ആവ ശ്യങ്ങളെ അവർ ചോദിക്കാതെ തന്നെ നല്കിയെന്നുവരും. എന്നാൽ തന്നെത്തന്നെ നല്കുന്നത് തന്നെ സ്വീകരിപ്പാൻ ആഗ്ര ഹവും ഒരുക്കവുമുള്ളവർക്കായിരിക്കും."

**സെപ്തം. 5. ശൂനോയോയ്ക്കുശേഷം മൂന്നാം ഞായറാഴ്ച. വേദഭാഗം.**
***മത്താ. 17:22–27***

ദേവാലയനികുതി കൊടുക്കുന്നതിനെ ക്കുറിച്ചാണ് ഇന്നത്തെ വേദഭാഗം. യഹൂദ രിൽ ഇരുപതുവയസ്സിനുമേൽ പ്രായമുള്ള ഓരോ പുരുഷനും ദേവാലയത്തിന്റെ സംര ക്ഷണത്തിനായി അരശേക്കൽ പണം വർഷംതോറും നല്കണമെന്ന് മോശൈക നിയമമുണ്ട്. *പുറ. 30:11 മു, നെഹ. 10:32 മു.* ഈ പിരിവ് വിവിധ സ്ഥലങ്ങളിൽവച്ച് നടക്കും. അപ്പോൾ കൊടുക്കാൻ കഴിയാ ത്തവർ പിന്നീട് യറുശലേമിൽ കൊണ്ടു ചെന്നു കൊടുക്കണം.

ഈ പിരിവിനുവേണ്ടിയാണ് കപ്പർന്ന ഹൂമിൽവച്ച് യേശുവിനെ സമീപിച്ചത്. ശിഷ്യസമൂഹത്തിന്റെ നേതാവും വക്താവു മെന്ന നിലയിൽ അവർ പത്രോസിനെ സമീ പിച്ചു ചോദിക്കുന്നു. നികുതി നല്കുമെ ന്നുതന്നെ പത്രോസ് മറുപടി നല്കി. കർത്താവിന്റെ നിർദ്ദേശപ്രകാരം പത്രോസ് പോയി മത്സ്യം പിടിച്ചപ്പോൾ അതിന്റെ വായിൽ കണ്ടെത്തിയ നാണയംകൊണ്ട് പത്രോസിന്റെയും യേശുവിന്റെയും നികുതി നല്കി എന്നു കാണാം.

ഈ സംഭവത്തിൽനിന്നും, സംഭാഷണ ത്തിൽനിന്നും ചില കാര്യങ്ങൾ മനസ്സിലാ ക്കുവാൻ സാധിക്കുന്നു.

1. യേശു ദൈവപുത്രനാണ്. അതു കൊണ്ട് രാജമക്കൾ നികുതിയിൽനിന്നു വിമുക്തരായിരിക്കുന്നതുപോലെ ദൈവപു ത്രനായ ക്രിസ്തു ദേവാലയ നികുതി യിൽനിന്ന് ഒഴിവാക്കപ്പെട്ടവനാകുന്നു.

2. ദേവാലയത്തോടും സഭയോടുമുള്ള നമ്മുടെ കടമയെ യഥാവിധി യഥാസമയം നിറവേറ്റാൻ നാം ബാധ്യസ്ഥരാണ്. സാമ്പ ത്തിക സഹായം ചെയ്യേണ്ട സമയത്ത് അത്തരത്തിലും, മറ്റു സമയത്ത് വേറെ വിധത്തിലും പ്രവർത്തിപ്പാൻ നമുക്കു നിശ്ചയമായും കഴിയണം. കർത്താവു പോലും ദേവാലയനികുതി നല്കി നമുക്കു മാതൃക ആയിരിക്കയാണ്.

3. മറ്റുള്ളവർക്ക് നാം മാതൃകാദോഷ മായിരിക്കരുത് എന്നു നമ്മെ ഓർമ്മപ്പെടു ത്തുന്നു. "എങ്കിലും അവർക്കു ഇടർച്ച ആകാതിരിപ്പാൻ" നികുതി നല്കാൻ കർത്താവു പറയുന്നു. ഈ ഒരു സത്യം പൗലോസും വെളിപ്പെടുത്തുന്നു. *1. കൊരി. 9:12; 8:13* കാണുക.

4. മത്സ്യം അതിന്റെ വായിൽ നാണയം സൂക്ഷിച്ച് അതിന്റെ സ്രഷ്ടാവിനുവേണ്ടി നല്കുന്നു. എങ്കിൽ ദൈവത്തിന്റെ സാദൃ ശ്യത്തിലും സ്വരൂപത്തിലും സൃഷ്ടിക്കപ്പെ ട്ടവരും അവിടുത്തെ രക്ഷണപ്രവൃത്തിയാൽ വീണ്ടെടുക്കപ്പെട്ടവരുമായ നാം എത്രയ ധികം ദൈവത്തിനുവേണ്ടി നല്കാൻ കട പ്പെട്ടവരാണെന്നോർക്കണം. ○

# ബൈബിൾ പഠനം

ഫാ. ഒ.പി. വർഗീസ്, മാർ പക്കോമിയോസ് മൗണ്ട്, മീമ്പാറ, പുത്തൻ കുരിശ്, കൊച്ചി-682 308

## വി. യാക്കോബിന്റെ ലേഖനം ചോദ്യങ്ങൾ

1. ഈ ലേഖനത്തിന്റെ പ്രത്യേകതയാൽ മറ്റു രണ്ടുപേരിലും അറിയപ്പെടുന്നു. അവ ഏതെല്ലാം?
2. മാർട്ടിൻ ലൂഥർ ഈ ലേഖനത്തെ എങ്ങനെയാണ് വിശേഷിപ്പിച്ചിരിക്കുന്നത്?
3. യറുശലേം സുന്നഹദോസിൽ അദ്ധ്യക്ഷം വഹിച്ച യാക്കോബ് ആണോ ഈ ലേഖന കർത്താവ്?
4. ലേഖകൻ യാക്കോബിന്റെ വിശേഷണം എന്തൊക്കെയാണ്?
5. 'ഡയസ്പോറ' എന്ന ഗ്രീക്ക് വാക്കിന്റെ അർത്ഥം?
6. 'ഇരുമനസ്സുള്ള മനുഷ്യൻ' എങ്ങനെയുള്ളവനാകുന്നു?
7. ദരിദ്രനും ധനവാനും എന്തിലാണ് പ്രശംസിക്കേണ്ടത്?
8. "പരീക്ഷ സഹിക്കുന്ന മനുഷ്യൻ ഭാഗ്യവാൻ"— എന്താണ് അവനു കിട്ടുന്ന ഭാഗ്യം?
9. 1:16-18 വരെയുള്ള ഭാഗത്തിലെ മുഖ്യപ്രതിപാദനവിഷയം ഏത്?
10. ഏത് മനുഷ്യനും ഇങ്ങനെയായിരിക്കട്ടെ എന്ന് യാക്കോബ് ശ്ലീഹാ പറയുന്നു. എങ്ങനെ?
11. വചനം കേൾക്കുന്നവർ ചതിയന്മാർ ആകാതിരിപ്പാൻ എന്തുകൂടി ചെയ്യണം?
12. ദൈവമുമ്പാകെയുള്ള യഥാർത്ഥ ഭക്തി എന്താണ്?

## കഴിഞ്ഞ ലക്കത്തിലെ ചോദ്യങ്ങൾക്കുള്ള ഉത്തരങ്ങൾ എബ്രായ ലേഖനം

1. വിശ്വാസം "ആശിക്കുന്നതിന്റെ ഉറപ്പും കാണാത്ത കാര്യങ്ങളുടെ നിശ്ചയമാകുന്നു." (*11:1*)
2. ലോകം ദൈവത്തിന്റെ വചനത്താൽ നിർമ്മിക്കപ്പെട്ടു. (*11:3*)
3. ഹാബേൽ. (*11:4 Last*)
4. *11:12.* "ആകാശത്തിലെ നക്ഷത്രങ്ങൾപോലെയും, കടപ്പുറത്തെ എണ്ണിക്കൂടാത്ത മണൽത്തരിപോലെയും സന്തതി ജനിച്ചു."
5. മെസ്രേമിൽനിന്ന് തന്റെ അസ്ഥികൂടി കൊണ്ടുപോകണമെന്നത്. (*11:22*)
6. പാപത്തിന്റെ തല്ക്കാല ഭോഗത്തെക്കാളും ദൈവജനത്തോടുകൂടെ കഷ്ടമനുഭവിക്കുന്നത് തിരഞ്ഞെടുത്ത്. (*11:24 Last*)
7. പെസഹായും ചോരത്തളിയും ആചരിച്ച്. (11:23)
8. വിശ്വാസവീരന്മാരായ അസംഖ്യം പിതാക്കന്മാർ.
9. 'സകലഭാരവും മുറുകെപ്പറ്റുന്ന പാപവും വിട്ട് വേണം ഓടുവാൻ.' (*12:1*)
10. "ശുദ്ധീകരണം കൂടാതെ ആരും കർത്താവിനെ കാണുകയില്ല." (*11:14*)
11. ഏശാവിന്റെ കടുത്ത കുറ്റം അഭക്തിയായിരുന്നു. (*12:16*)
12. നമ്മുടെ ദൈവം ദഹിപ്പിക്കുന്ന അഗ്നിയല്ലോ? (*12:29*)
13. സഹോദരപ്രീതിയും അതിഥി സല്ക്കാരവും ആചരിച്ചതുകൊണ്ട്. (*13:1*)
14. വിവാഹം മാന്യവും കിടക്ക നിർമ്മലവും ആയിരിക്കട്ടെ. (*13:4*)
15. നിങ്ങളോടും ദൈവവചനം പ്രസംഗിച്ചു നിങ്ങളെ നടത്തിയവരെ ഓർത്തുകൊൾവിൻ; അവരുടെ ജീവാവസാനം ഓർത്ത് അവരുടെ വിശ്വാസം അനുകരിപ്പിൻ. (*13:7*)
16. യേശുക്രിസ്തു ഇന്നലെയും ഇന്നും എന്നെന്നേക്കും അനന്യൻതന്നെ. (*13:8*)
17. യേശു സ്വന്തരക്തത്താൽ ജനത്തെ വിശുദ്ധീകരിക്കുന്നതിന് വേണ്ടി. (*13:12*)
18. നന്മ ചെയ്യുന്നതും, കൂട്ടായ്മ ആചരിക്കുന്നതുമായ യാഗത്താൽ. (*13:16*)
19. നിങ്ങളെ നടത്തുന്നവരെ അനുസരിച്ച് കീഴടങ്ങിയിരിപ്പിൻ; അവർ കണക്ക് ബോധിപ്പിക്കേണ്ടുന്നവരാകയാൽ നിങ്ങളുടെ ആത്മാക്കൾക്ക് വേണ്ടി ജാഗരിച്ചിരിക്കുന്നു; ഇത് അവർ ഞരങ്ങിക്കൊണ്ടല്ല സന്തോഷത്തോടെ ചെയ്യുവാൻ ഇടവരുത്തുവിൻ; അല്ലാഞ്ഞാൽ നിങ്ങൾക്ക് നന്നല്ല. (*13:17*)

## 1999 ജൂൺ ലക്കം ബൈബിൾ പഠനത്തിന്റെ എല്ലാ ഉത്തരങ്ങളും ശരിയാക്കിയവരുടെ പേരുവിവരം.

1. Mrs. Biji Mathew, Kolyembedu, Madras
2. Moley Mathew, Puthenparambil, Naramgamancert P.O.
3. Mrs. Omana Thomas,
   Nissalayam, Tirumala P.O. TVM-6
4. Mrs. Annamma Mathai,
   H.No. XIII/70. Netaji Road, Aluva
5. Yasmine George, Panthaplackal, Aluva-1

ബൈബിൾ പഠനത്തിന്റെ ഉത്തരങ്ങൾ അയയ്ക്കേണ്ട വിലാസം

**ഫാ. ഒ.പി. വർഗീസ്,**
മാർ പക്കോമിയോസ് മൗണ്ട്,
മീമ്പാറ, പുത്തൻകുരിശ്, കൊച്ചി-682 308.



## മാറാത്ത യേശു

എൽസി ചെറുവത്തൂർ, ചാട്ടുകുളം

ദുരന്തങ്ങളേറിവരുന്നൊരു ലോകമെ
നിൻമോഹിത ഭംഗിയിൽ
വീണുപോകുന്നതെന്തിനായ്
മാറിമാറി വരുന്നു നീ നാൾക്കുനാൾ
മാറാത്തവനായിട്ടെന്നെന്തുമാത്രം
സുഖവും ദുഃഖവും മാറിമാറി
വന്നിട്ടടിയനെ തട്ടി
താഴെയിടാതെ കാക്കണെ
ഭൂലോകനായകാ എന്നും

## മുന്നറിയിപ്പ്

കെ.സി. അലക്സാണ്ടർ, സാലേം, പുനലൂർ



ഈശനിഷ്ടം; അതെന്നിഷ്ടം
എന്നതു ചിത്തേകരുതേണം
അവനെമറുത്തു ഗമിച്ചീടിൽ
അളവില്ലാത്തൊരുനാശങ്ങൾ
ഉളവാം നമ്മുടെ പാതകളിൽ.
വൻമഴചൊരിയും രാവും പകലും
മൃത്യുഗ്രസിക്കും മർത്ത്യരെയെല്ലാം.
ഇള, അതുപിളരും രണ്ടായി
പാപികൾ വീഴും ഗർത്തത്തിൽ
നൂനം മറയും ശാശ്വതമായ്.
ഉപ്പിനൊടൊപ്പം ഗന്ധകവും
ഊഴിയാലുതിരും വൻതോതിൽ
കത്തികൾ പലതുണ്ടവനുടെ കൈയ്യിൽ
കീറും, എറിയും നിഷ്കരുണം.
തീ, മഴ, കമ്പനമെന്നിവയെല്ലാം
പലതിൽ ചിലതെന്നോർക്കേണം.
മാറ്റുകമനമതു; മാറുകനന്നായ്
കർത്തൻ തൻകൃപപിൻവരുവാൻ.



## GEORGE VARGHESE

### MEMORIAL BURSARY AWARD, 2000

Applications are invited from the students of 10th and 12th standards, who secured a minimum of 50% marks in the final examination, for the year 1998/99 for book assistance cash awards (five Nos.) of Rs. 1000 each. The request for entry form may be sent, by enclosing a self addressed stamped envelope to: Attn. Award, **Hegdeshine & Co. F1. Sai Aradhna Building, Phirozshah Road Santacruz (W), Mumbai - 400054, before 30th September, 1999.**

*"Will people still laugh at my hopes?*
*Hopes that were with me since my birth*
*What does the word "impossible" mean*
*Is it just a word in the dictionary of fools?"*
**George's Poem `Dreams of a Drifter'**
**From the book `Images A Flashback"**

## ദീവന്നാസ്യോസ് അഞ്ചാമൻ സൂത്രധാരകത്വം വഹിച്ച

# മലങ്കര അസോസിയേഷനും പരുമല യോഗവും

എം. കുര്യൻ തോമസ്

മലങ്കരസഭയെ സംബന്ധിച്ചിടത്തോളം 'പൊതുവിലേയ്ക്കു വേണ്ടുന്ന മതസംബന്ധമായും സമൂഹസംബന്ധമായും ഉള്ള സകല കാര്യങ്ങൾക്കും കൈകാരകർത്താക്കളും ഭാരവാഹികളും'' ആണ് മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷനും അതിന്റെ മാനേജിംഗ് കമ്മറ്റിയും. 1934-ൽ ഭരണഘടന പാസ്സാക്കിയത് ഈ അസോസിയേഷനാണ്. ഇന്ന് മലങ്കരസഭയുടെ പരമോന്നത ലൗകിക അധികാരസ്ഥാനം അസോസിയേഷനാണ്.

മലങ്കരസഭയുടെ ഭരണക്രമത്തിലെ ഒരു വഴിത്തിരിവായ അസോസിയേഷൻ രൂപീകരിച്ചത് 1876 മിഥുനം 15 മുതൽ മുളന്തുരുത്തിയിൽ നടന്ന പള്ളി പ്രതിപുരുഷയോഗത്തിൽ വെച്ചാണ്.[2] ഈ സമ്മേളനം വിളിച്ചുകൂട്ടിയത് അന്ത്യോഖ്യയുടെ പരിശുദ്ധ പത്രോസ് ത്രിതീയൻ പാത്രിയർക്കീസും. സൂത്രധാരകൻ മലങ്കര മെത്രാപ്പോലീത്ത പുലിക്കോട്ടിൽ മാർ ജോസഫ് ദീവന്ന്യാസ്യോസ് അഞ്ചാമനും ആയിരുന്നു. മലങ്കരസഭയുടെ ഭാവിയേയും അന്ന് നവീകരണ പക്ഷവുമായി നടന്നുവന്നിരുന്ന യുദ്ധത്തെയും സാരമായി ബാധിക്കുന്ന 18 കാനോനുകളാണ് മുളന്തുരുത്തി സുന്നഹദോസ് പാസ്സാക്കിയത്.

മുളന്തുരുത്തി സുന്നഹദോസിന്റെ ചരിത്രപശ്ചാത്തലം ചുരുക്കത്തിൽ വിവരിക്കാം. പാലക്കുന്നത്ത് മാർ മാത്യൂസ് അത്താനാസ്യോസ് നവീകരണ പക്ഷത്തേയ്ക്കു ചാഞ്ഞതിനാൽ പുലിക്കോട്ടിൽ ഇട്ടൂപ്പ് കത്തനാർ പരദേശത്തു ചെന്ന് മേല്പട്ട സ്ഥാനമേറ്റു മടങ്ങിവന്നു. എന്നാൽ, തിരുവിതാംകൂർ കൊച്ചി രാജ്യങ്ങളിൽ മാർ അത്താനാസ്യോസിന് അനുകൂലമായി നിലവിലിരുന്ന തിരുവെഴുത്തു വിളംബരം മൂലം യാതൊരു വിജയവും മാർ ദീവന്ന്യാസ്യോസിന് നേടാനായില്ല. ഒരു പന്തീരാണ്ടുകാലത്തെ യുദ്ധത്തിനുശേഷം മറ്റൊരു മാർഗ്ഗവുമില്ലാതെ അന്ത്യോഖ്യാ പാത്രിയർക്കീസിനെ മലങ്കരയിലേയ്ക്കു ക്ഷണിച്ചു. മലങ്കരയിലെത്തിയ പാത്രിയർക്കീസിന്റെയും മാർ ദീവന്ന്യാസ്യോസിന്റെയും കൂട്ടായ ശ്രമംമൂലം കൊല്ലവർഷം 1051 (1876) കുംഭം 23-ന് മാർ അത്താനാസ്യോസിനെ സിവിൽ കോടതികൾക്ക് വിധേയനാക്കിക്കൊണ്ട് പുതിയ തിരുവെഴുത്തു വിളംബരം തിരുവിതാംകൂർ മഹാരാജാവ് പുറപ്പെടുവിച്ചു.[3] ഇതിനെ തുടർന്ന് 1876 മീനം 10-ന് മുളന്തുരുത്തി സുന്നഹദോസ് വിളിച്ചുകൂട്ടാൻ പത്രോസ് ത്രിതീയൻ പാത്രിയർക്കീസ് കുറുപ്പുംപടി പള്ളിയിൽനിന്നും കല്പന പുറപ്പെടുവിച്ചു.

ഇതിനിടയിൽ 1876 മീനമാസം 22-ന് കോട്ടയം ചെറിയ പള്ളിയിൽ ഒരു പള്ളി പ്രതിപുരുഷയോഗം കൂടുന്നതിന് മാർ ദീവന്ന്യാസ്യോസ് കല്പന പുറപ്പെടുവിച്ചിരുന്നു ഈ യോഗം സംബന്ധിച്ച് മറ്റ് രേഖകളൊന്നും കണ്ടെടുത്തിട്ടില്ല.[4] ഇതിനുശേഷമാണ് മുളന്തുരുത്തി സുന്നഹദോസിന്റെ നോട്ടീസുകല്പന പുറപ്പെടുന്നത്.

മുളന്തുരുത്തി സുന്നഹദോസിന്റെ കാനോനുകൾ മുമ്പു കൂട്ടി എഴുതികൊണ്ടുവന്നു വായിച്ചുപാസ്സാക്കിയതാണെന്ന് ഒരാരോപണം നവീകരണപക്ഷക്കാർ ഉന്നയിച്ചിരുന്നു.[5] വിശദവും ആഴത്തിൽ സ്പർശിക്കുന്നതുമായ മുളന്തുരുത്തി സുന്നഹദോസിന്റെ 18 കാനോനുകൾ വിശദമായ ഗൃഹപാഠം നടത്താതെ എഴുതി ഉണ്ടാക്കിയതാണെന്ന് വിശ്വസിക്കാൻ അതുപഠിക്കുന്ന ആർക്കും പ്രയാസം തോന്നും. മുളന്തുരുത്തി സുന്നഹദോസിനെപ്പറ്റി പഠനം നടത്തിയ പലരും ഈ വസ്തുത ശ്രദ്ധിച്ചിട്ടില്ല.

**നടപ്പായിരുന്നെങ്കിൽ മലങ്കര സഭയുടെ ഗതിമാറ്റുന്ന ഒന്നായിരുന്നു പരുമല യോഗനിശ്ചയങ്ങൾ. ഇവയിൽ ഭൂരിപക്ഷവും വ്യക്തിപരമായി നടപ്പാക്കി എന്നതുതന്നെ ഇതിന്റെ സൂത്രധാരകൻ മാർ ദീവന്ന്യാസ്യോസ് അഞ്ചാമൻ —മലങ്കരസഭ കണ്ട ഏറ്റവും വലിയ തന്ത്രജ്ഞൻ—ആയിരുന്നു എന്നു വ്യക്തമാക്കുന്നുണ്ട്.**

മുളന്തുരുത്തി സുന്നഹദോസിന്റെ ഏതാണ്ട് എല്ലാ കാനോനുകളും അതിനു മൂന്ന് വർഷംമുമ്പ് നടന്ന പള്ളി പ്രതിപുരുഷയോഗം പാസ്സാക്കിയിരുന്നു എന്ന വസ്തുത ചരിത്രകാരന്മാരുടെ ദൃഷ്ടിയിൽ പെട്ടിട്ടുള്ളതായി തോന്നുന്നില്ല. 1873 ചിങ്ങം 25-ന് പുലിക്കോട്ടിൽ മാർ ദീവന്ന്യാസ്യോസ് പരുമല സെമിനാരിയിൽ വിളിച്ചുകൂട്ടിയ പള്ളി പ്രതിപുരുഷയോഗം, അസോസിയേഷൻ മാനേജിംഗ് കമ്മറ്റി രൂപീകരിക്കുന്നതടക്കം 27 കാനോനുകളാണ് പാസ്സാക്കിയത്.

ഈ മഹാസംഭവത്തെപ്പറ്റി ഒരൊറ്റ സമീപകാല പരാമർശനം മാത്രമേ ഉണ്ടായിട്ടുള്ളു. 1993 ഒക്ടോബർ ലക്കം 'മലങ്കര സഭ'യിൽ വർഗ്ഗീസ് ജോൺ തോട്ടപ്പുഴ എഴുതിയ ലേഖനത്തിൽ.[6] ഭാഗ്യവശാൽ ഈ സമ്മേളനത്തിന്റെ നടപടിക്രമം മുഴുവനും ഇന്ന് ലഭ്യമാണ്.[7]

1865-ൽ മേല്പട്ട സ്ഥാനമേറ്റുവന്ന മാർ ദീവന്ന്യാസ്യോസിന് തെക്കൻ ഇടവകകളിൽ ധാരാളം അനുയായികൾ ഉണ്ടായിരുന്നിട്ടും തിരുവെഴുത്തു വിളംബരം എന്ന അഭേദ്യദുർഗംമൂലം കാൽകുത്തുവാൻ ഇടം കിട്ടിയില്ല. അക്കാലത്താണ് അരികുപുറത്ത് മാത്തൻ പരുമല സെമിനാരി ഇരിക്കുന്ന സ്ഥലം ദാനംചെയ്തത്. അവിടെ കെട്ടിടം പണിതീർന്ന ഉടനെയാണ് മലയാളത്തുള്ള സഭയിലെ ഭിന്നതകൾ തീരുവാനും, ഐക്യം ഉണ്ടാകുവാനും, വിദ്യാഭ്യാസ വർദ്ധന, മെത്രാൻമാർ തമ്മിലുള്ള ഭിന്നത തീർക്കുവാനും എന്നിങ്ങനെ സഭയുടെ പൊതുവായ ഗുണീകരണത്തിനുള്ള കാര്യങ്ങളെക്കുറിച്ചാലോചിക്കാൻ ഒരു പള്ളി പ്രതിപുരുഷയോഗം വിളിച്ചുചേർത്തുകൊണ്ട് മാർ ദീവന്ന്യാസ്യോസ് കല്പന പുറപ്പെടുവിച്ചത്. വടക്കുനിന്നും തെക്കുനിന്നും നല്ല പ്രാതിനിധ്യമുണ്ടായിരുന്ന ഈ യോഗത്തിൽ അദ്ധ്യക്ഷം വഹിച്ചത് അന്ന് മലങ്കരയുണ്ടായിരുന്ന അന്ത്യോഖ്യൻ മെത്രാൻ മാർ യുയാക്കിം കൂറിലോസ് ആയിരുന്നു.[8]

മൊത്തം 27 കാനോനുകളുള്ള പരുമല സുന്നഹദോസിന്റെ നിശ്ചയങ്ങളിൽ ഓരോന്നും പ്രമേയരൂപത്തിൽ അഭിപ്രായക്കാരനും കൂട്ടഭിപ്രായക്കാരനും ചേർന്ന്

### കുറിപ്പുകൾ

1. മുളന്തുരുത്തി സുന്നഹദോസ് നിശ്ചയം —പാറേട്ട്. ദണ്ഡ; മുളന്തുരുത്തി സുന്നഹദോസ്, കോട്ടയം, 1966, Pp 104
2. പാറേട്ട് ZM opp.cit. Pp 129
3. ഇതുസംബന്ധിച്ച് പത്രോസ് മൂന്നാമൻ പാത്രിയർക്കീസ് പുറപ്പെടുവിച്ച സർക്കുലർ കല്പന കണ്ടെടുത്ത് 1992-ൽ പ്രസിദ്ധീകരിച്ചിരുന്നു. 'മുളന്തുരുത്തി സുന്നഹദോസിന്റെ മുന്നോടി', ബേഥൽ പത്രിക, ചെങ്ങന്നൂർ 1992 മാർച്ച്.
4. കുറിപ്പ് (3)ലെ കല്പനയുടെ മാർജിനിൽ കൈയെഴുത്തു കല്പന.
5. ചാക്കോ ടി.സി., മാർത്തോമ്മാസഭാചരിത്ര സംഗ്രഹം Vol. II Pp 37
6. വർഗീസ് ജോൺ തോട്ടപ്പുഴ, പരുമല സെമിനാരി സഭാചരിത്രത്തിൽ (ലേ.) മലങ്കരസഭാ മാസിക 1993 ഒക്ടോബർ.

അവതരിപ്പിച്ച് പാസ്സാക്കുകയായിരുന്നു. ആ കാനോനുകളുടെ സംഗ്രഹമാണ് താഴെ ചേർക്കുന്നത്.

1. പാലക്കുന്നത്ത് മാർ മാത്യൂസ് അത്താനാസ്യോസ് വിശ്വാസവിപരീതം ത്യജിച്ച് വരുവാൻ അദ്ദേഹവുമായി സംസാരിക്കുന്നതിന് ഒരു ഡെപ്യൂട്ടേഷനെ അയയ്ക്കണം.[9]

2. 'മെത്രാൻമാരുടെ ഏകനായകത്വത്തിന് എതിരായി' മലങ്കരസഭയുടെ മതസംബന്ധവും സാമൂഹസംബന്ധവുമായ എല്ലാ കാര്യങ്ങൾമേലും അധികാരമുള്ള മെത്രാൻമാരും പട്ടക്കാരും ജനങ്ങളും ചേർന്ന അസോസിയേഷൻ ഉണ്ടാക്കണം.[10]

3. അസോസിയേഷനിൽ ഓരോ പള്ളിയും ഓരോ മെമ്പറായി ചേരുക ഇടവകയെ വികാരി പ്രതിനിധീകരിക്കണം.[11]

4. സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ അംഗത്വഫീസ് കൂട്ടാതെ ഒരു പൊതു ഫണ്ട് ഉണ്ടാക്കണം.[12]

5. അംഗങ്ങൾ എല്ലാവരും ചേർന്ന് എല്ലാ തീരുമാനവും എടുക്കുക പ്രായോഗികമല്ലാത്തതിനാൽ അവരിൽനിന്ന് 4 പട്ടക്കാരും 8 അയ്മേനികളും ചേർന്ന ഒരു കമ്മറ്റിയെ തിരഞ്ഞെടുക്കണം.[13]

6. അസോസിയേഷൻ കമ്മറ്റിക്ക് ഒരു സെക്രട്ടറിയും ഒരു മുതൽപിടിയും ഉണ്ടായിരിക്കണം. സെക്രട്ടറി എഴുത്തുകുത്തുകൾ, ആധാരപ്രമാണങ്ങൾ കണക്കുകൾ ഇവ സൂക്ഷിക്കണം. മുതൽപിടി പണച്ചുമതല വഹിക്കണം.[14]

7. സുപ്രധാന വിഷയങ്ങൾ കമ്മറ്റിതന്നെ തീരുമാനം എടുക്കാതെ ഭൂരിപക്ഷം അസോസിയേഷൻ അംഗങ്ങളുടെ സമ്മതത്തോടുകൂടിമാത്രം നടത്തണം.[15]

8. സഭയ്ക്ക് ഇടവകസ്വത്തിലും പൊതുസ്വത്തിലും രക്ഷകർത്താ അധികാരം ഉള്ള പോലെ. അസോസിയേഷന് സമൂഹസംബന്ധമായും മതംസംബന്ധമായും ഉള്ള നിയമങ്ങൾ ഭേദഗതിചെയ്യുന്നതിനും പുതിയ നിയമങ്ങൾ ഉണ്ടാക്കുന്നതിനും പൊതു വകയായി വ്യവഹാരം നടത്തുന്നതിന് കമ്മറ്റിക്കും അധികാരം ഉണ്ടായിരിക്കും.[16]

9. സ്കൂളുകൾ തുടങ്ങുക, പുസ്തകങ്ങൾ അച്ചടിപ്പിക്കുക, ഇംഗ്ലീഷ്, സുറിയാനി, മലയാളം ഭാഷകൾ പഠിപ്പിക്കാൻ വിദഗ്ദ്ധരെ നിയമിക്കുക. ഈ കാര്യങ്ങൾക്ക് ആവശ്യമായ ഫണ്ടുണ്ടാക്കുക എന്നിവയ്ക്ക് കമ്മറ്റിക്ക് അധികാരം ഉണ്ടായിരിക്കും.[17]

10. എല്ലാ ഇടവകകളിലും ആൺകുട്ടികൾക്കും പെൺകുട്ടികൾക്കും സ്കൂളുകൾ സ്ഥാപിക്കണം.[18]



11. പള്ളികളുടെ അറ്റകുറ്റപ്പണി നടത്തുക പുതിയ പള്ളി സ്ഥാപിക്കുക സ്കൂളുകൾ ആരംഭിക്കുക എന്നീ ആവശ്യങ്ങൾക്ക് പൊതുമുതൽ വായ്പ നല്കുവാനും അതിന് പലിശവാങ്ങുവാനും ആവശ്യമായ ഈടു വാങ്ങുവാനും കമ്മറ്റിക്ക് അധികാരമുണ്ട്.[19]

12. അസോസിയേഷൻ നിലവിൽ വന്നതിനാൽ പള്ളികളുടെ സ്ഥാവരജംഗമവസ്തുക്കളുടെ ലിസ്റ്റ് മെത്രാപ്പോലീത്തായ്ക്കും കമ്മറ്റിക്കും വികാരിയും കൈക്കാരരും ചേർന്ന് നല്കണം. പള്ളികളുടെ പ്രതിവർഷ കണക്കും തിരട്ടും നല്കണം.[20]

13. വിദ്യാഭ്യാസത്തെ തടസ്സപ്പെടുത്തുന്ന ബാല്യവിവാഹം നിർത്തലാക്കി മാമോദീസ, വിവാഹം, ശവമടക്ക് ഇവയ്ക്ക് ഇടവകതോറും രജിസ്റ്റർ സൂക്ഷിക്കണം. അവയുടെ കോപ്പി കമ്മറ്റിക്ക് നല്കണം.[21]

14. സുവിശേഷപ്രചാരണത്തിന് മിഷനറിമാരെയും ഉപദേശിമാരെയും നിയമിക്കണം. അവർക്ക് ശമ്പളം നല്കാൻ ഫണ്ട് ഉണ്ടാക്കണം.[22]

---

7. പത്രോസ് ത്രിതീയൻ പാത്രിയർക്കീസ് പട്ടം കൊടുത്ത ആറു മെത്രാൻമാരിൽ ഒരാളായ കാരോട്ടുവീട്ടിൽ ശീമോൻ ദീവന്ന്യാസ്യോസ് (1877–1886) പ്രസിദ്ധപ്പെടുത്തണമെന്ന ഉദ്ദേശത്തോടുകൂടി, 1500–ൽ അധികം പേജുള്ള ഒരു സഭാചരിത്ര ഗ്രന്ഥം എഴുതിയിരുന്നു. 'മാർ ശീമോൻ ദീവന്ന്യാസ്യോസിന്റെ നാളാഗമം' എന്ന ഈ അപ്രകാശിത കൃതിയുടെ പകർപ്പുകൾ ചെങ്ങന്നൂർ ഇടവകയുടെ തോമസ് മാർ അത്താനാസ്യോസിന്റെയും ഈ ലേഖകന്റെയും കൈവശമുണ്ട്.

8. ഇദ്ദേഹം 1846–ൽ മലങ്കരെ എത്തി. മാർ അത്താനാസ്യോസുമായുള്ള യുദ്ധത്തിൽ പരാജിതനായി. മാർ ദീവന്ന്യാസ്യോസ് പട്ടമേറ്റുവന്നശേഷം ഇവർ തമ്മിൽ വ്യക്തമായ അഭിപ്രായ ഭിന്നതയും അധികാര മത്സരവും ഉണ്ടായിരുന്നു. മാർ കൂറിലോസിന്റെയും അദ്ദേഹത്തെ പിന്തുണയ്ക്കുന്നവരുടെയും എതിർപ്പ് ഇല്ലാതാക്കാനാവാം നയകോവിദനായ മാർ ദീവന്ന്യാസ്യോസ് അദ്ദേഹത്തെ അദ്ധ്യക്ഷനാക്കിയത്.

9. പാലക്കുന്നത്ത് മാത്യൂസ് മാർ അത്താനാസ്യോസിനെ സഭാഭ്രഷ്ടനാക്കണമെന്ന് മാർ ദീവന്ന്യാസ്യോസ് അഞ്ചാമൻ ഒരിക്കലും ആഗ്രഹിച്ചിരുന്നില്ല. വിശ്വാസവിപരീതം ത്യജിപ്പിച്ച് മടക്കിവരുത്തണമെന്നായിരുന്നു ആഗ്രഹം. 1889–ൽ സെമിനാരി കേസ് ജയിച്ചശേഷവും തോമസ് അത്താനാസ്യോസ് വിശ്വാസം അംഗീകരിച്ചാൽ താൻ അധികാരമൊഴിഞ്ഞു കൊടുക്കാൻ തയ്യാറാണെന്ന് തിരുവിതാംകൂർ മഹാരാജാവിനെ ഇദ്ദേഹം അറിയിച്ചു. (ഫിലിപ്പ്, E.M., മലങ്കരസഭയുടെ രഹസ്യപേടകം, കോട്ടയം).

10. മെത്രാൻമാരുടെ ഏകാധിപത്യം ഒരു നൂറ്റാണ്ടായി സഭയ്ക്ക് ഒരു പ്രശ്നമായിരുന്നു. 'ഏകനായകത്വം' എന്ന പദപ്രയോഗം ആ കാലത്തെ പല രേഖകളിലും കാണുന്നുണ്ട്. മുളന്തുരുത്തി സുന്നഹദോസിന്റെ 7–ാം കാനോനിലും ആവർത്തിക്കുന്നു. എന്നാൽ, മുളന്തുരുത്തി കാനോനുകൾ അസോസിയേഷന്റെ അധികാരം ഇത്ര വിപുലമായും ക്ലിപ്തമായും പറയുന്നില്ല.

11. വ്യക്തികളെ ചേർത്താണ് പ: സു.ഉം, മു:സു.ഉം അസോസിയേഷൻ രൂപീകരിച്ചത്. പള്ളികളെയും ഓരോ അംഗങ്ങളാക്കി. ഇവിടെ വികാരി പ്രതിനിധീകരിക്കണം എന്നു പറയുമ്പോൾ മു:സു.ൽ ആര് പ്രതിനിധീകരിക്കണം എന്നു പറയുന്നില്ല. (Parat, zm, opp cit. Pp 104). 1934–ലെ ഭരണഘടന വ്യക്തി അംഗങ്ങളെ ഒഴിവാക്കുകയും ഓരോ പള്ളിക്കും ഒരു പട്ടക്കാരനും 2 അയ്മേനികളും വീതം പ്രതിനിധികളായിരിക്കണമെന്നും തീരുമാനിച്ചു. വകുപ്പ് 62, മലങ്കര ഓർത്തഡോക്സ് സുറിയാനി സഭാഭരണഘടന, ഒന്നാം പതിപ്പ് മലയാള മനോരമ പ്രസ്, കോട്ടയം.1110 ME Pp 13

12 മ:സു: അംഗത്വ ഫീസ് പറയുന്നുണ്ടെങ്കിലും പൊതു ഫണ്ടിനെപ്പറ്റി പരാമർശനമില്ല. 'വേറിട്ടും മുതൽ ഉണ്ടാക്കണം' എന്ന് പറയുന്നുണ്ട് പാറേട്ട് z.m. opp.cit 106

13. മു:സു: കമ്മറ്റി അംഗങ്ങളുടെ എണ്ണം ഇരട്ടിയാക്കി എട്ടും പതിനാറും. എന്നാൽ അനുപാതം മാറ്റമില്ല. മു:സു:ൽ ഭരിക്കുന്ന മെത്രാപ്പോലീത്താ പ്രസിഡന്റാണെന്നു പറയുന്നു. പ.സു. പ്രസിഡന്റ് ഇല്ല.

14. സെക്രട്ടറിയും മുതൽപിടിയും മു:സു:ഉണ്ട്. എന്നാൽ ജോലി നിർവചിച്ചിട്ടില്ല.

15. സാരമായ സംഗതികൾ അസോസിയേഷന്റെ സമ്മതത്തോടുകൂടി മാത്രം നടത്തണം എന്ന നിബന്ധന മു:സു: ഇല്ല. എന്നാൽ കമ്മറ്റിക്ക് അപ്രകാരം ആവശ്യമെന്ന് തോന്നുന്ന പക്ഷം എ ക്ലാസ്സ് അംഗങ്ങളുടെ അംഗീകാരം വാങ്ങാൻ പറയുന്നുണ്ട്.



15. സഭയ്ക്ക് ക്രമീകൃത പാരമ്പര്യങ്ങൾ ഉണ്ടാകുന്നതിനായി, കാനോനുകൾ, ചരിത്രങ്ങൾ, മതഗ്രന്ഥങ്ങൾ ഇവ എഴുതിയും പരിഭാഷപ്പെടുത്തിയും പ്രസിദ്ധീകരിക്കണം.[23]

16. മെത്രാൻമാർ ജീവിച്ചിരിക്കുമ്പോൾ തന്നെ പിൻഗാമികളെ തിരഞ്ഞെടുക്കണം. അസോസിയേഷൻ അംഗീകരിക്കാത്ത മെത്രാൻമാർക്ക് ഭരണാധികാരം ഉണ്ടായിരിക്കുന്നതല്ല.[24]

17. മെത്രാപ്പോലീത്തായുടെ ആലോചനയ്ക്കും സഹായത്തിനുമായി ഒരു അർക്കദ്യക്കോനെ അസോസിയേഷൻ തിരഞ്ഞെടുത്തു നിയമിക്കണം.[25]

18. മെത്രാൻമാർക്ക് മാന്യമായി ജീവിക്കാനുള്ള സംവിധാനം അസോസിയേഷൻ ഉണ്ടാക്കണം. മെത്രാൻമാർ പള്ളി പൊതുമുതലുകൾ ദുർവ്യയം ചെയ്യുകയോ, കുടുംബത്തു ചേർക്കുകയോ, പട്ടം കൊടയ്ക്ക് പണം വാങ്ങുകയോ ചെയ്യരുത്.[26]

19. അസോസിയേഷന്റെ പ്രതിവർഷ റിപ്പോർട്ട് അച്ചടിച്ചു പ്രസിദ്ധീകരിക്കണം. റിശീസ പിരിക്കണം.[27]

20. കമ്മറ്റി നിയമിച്ച മല്പാൻമാർ വിദ്യാഭ്യാസയോഗ്യത അംഗീകരിക്കാത്തവർക്ക് പട്ടംകൊടുക്കാൻ പാടില്ല.[28]

21. ആവശ്യമായ പുതിയ ചട്ടങ്ങൾ ഉണ്ടാക്കാൻ കമ്മറ്റിക്ക് അധികാരമുണ്ട്.[29]

22. കമ്മറ്റിക്കാരിൽ ആരെങ്കിലും സഭയ്ക്കെതിരായി പ്രവർത്തിച്ചാൽ അവരെ നീക്കി പകരം ആളെ നിയമിക്കാൻ അസോസിയേഷന് അധികാരമുണ്ട്.[30]

23. അസോസിയേഷൻ കമ്മറ്റി നിലവിൽ വരുന്നതിനാൽ മെത്രാൻമാരുടെ അനുരഞ്ജനത്തിനുള്ള ഡെപ്യൂട്ടേഷൻ കമ്മറ്റി മുഖാന്തിരം നടത്തണം.[31]

24. ഈ നിയമാവലി ഇംഗ്ലീഷിലും മലയാളത്തിലും അച്ചടിക്കണം. നിയമാവലിക്ക് സർക്കാർ അംഗീകാരം വാങ്ങണം.[32]

25. ആറുമാസത്തിനുള്ളിൽ അംഗത്വവിതരണം പൂർത്തിയാക്കണം. അതിനുശേഷം ഈ നിയമങ്ങൾ വിപുലീകരിക്കണം.[33]

26. പരുമല പഠിത്ത വീടിനും പള്ളിക്കും സ്ഥലം നല്കിയ അരികുപുറത്തുമാത്തൻ, പ്രസിനും പൊതു ആവശ്യങ്ങൾക്കും സംഭാവന നല്കുന്നവർ ഇവർക്ക് നന്ദി രേഖപ്പെടുത്തുന്നു.

27. യോഗാദ്ധ്യക്ഷന് (മാർ കൂറിലോസ്) നന്ദി രേഖപ്പെടുത്തുന്നു.

വിഷയ വൈവിദ്ധ്യത്തിലും സൂക്ഷ്മതയിലും മുളന്തുരുത്തി കാനോനുകളേക്കാൾ അനേകം പടി മുകളിലാണ് പരുമല കാനോനുകൾ മതസാമൂഹിക രംഗങ്ങളിൽ അവസാന അധികാരിയായി അസോസിയേഷനെ ചുമതലപ്പെടുത്തുക മാത്രമല്ല. ബാല്യവിവാഹ നിരോധനം, ഇംഗ്ലീഷ് വിദ്യാഭ്യാസ പ്രചരണം മിഷനറി പ്രവർത്തനം മുതലായ പുരോഗമന നടപടികളെയും ഈ യോഗം അംഗീകരിക്കുന്നുണ്ട്.

യോഗനിശ്ചയപ്രകാരം പിറ്റേന്നുതന്നെ (1873 ചിങ്ങം 26) അസോസിയേഷൻ കൂടി കമ്മറ്റിയെ തിരഞ്ഞെടുത്തു മുതൽപിടി സെക്രട്ടറി മുതലായ ഭാരവാഹികളെയും തിരഞ്ഞെടുത്തു.[34] കമ്മറ്റി പ്രവർത്തനം ആരംഭിച്ചു. ഈ കമ്മറ്റി തുടർന്ന് പ്രവർത്തിച്ചുവോ എന്നത് ഇനിയും കണ്ടുപിടിക്കേണ്ടിയിരിക്കുന്നു.

ഈ അസോസിയേഷന്റെ മുമ്പോട്ടുള്ള ഗതിയും അസ്തമനകാരണവും ഇനിയും കണ്ടുപിടിക്കേണ്ടിയിരിക്കുന്നു.

നടപ്പായിരുന്നെങ്കിൽ മലങ്കരസഭയുടെ ഗതിമാറ്റുന്ന ഒന്നായിരുന്നു പരുമല യോഗനിശ്ചയങ്ങൾ. ഇവയിൽ ഭൂരിപക്ഷവും വ്യക്തിപരമായി നടപ്പാക്കി എന്നതുതന്നെ ഇതിന്റെ സൂത്രധാരകൻ മാർ ദീവന്ന്യാസ്യോസ് അഞ്ചാമൻ–മലങ്കരസഭ കണ്ട ഏറ്റവും വലിയ തന്ത്രജ്ഞൻ–ആയിരുന്നു എന്നു വ്യക്തമാക്കുന്നുണ്ട്. ❍

16. ഈ കാനോന മു.സു. ഉണ്ട്.

17. ഈ കാനോന മു.സു. ഉണ്ട്.

18. ഈ കാനോനാ മാർ ദീവന്ന്യാസ്യോസ് പരമാവധി നടപ്പാക്കി 1906-ൽ മലങ്കരസഭയ്ക്ക് 100-ൽ അധികം സ്കൂളുകൾ തിരുവിതാംകൂർ-കൊച്ചി രാജ്യങ്ങളിൽ ഉണ്ടായിരുന്നു. കാരുചിറ ഗീവർഗീസ് റമ്പാൻ, മലങ്കര ഇടവക പഞ്ചാംഗം. മാർ തോമസ് പ്രസ്, 1906 P 4-6

19. മ:സു: ഇല്ല. ഇന്നുവരെ നടപ്പായിട്ടും ഇല്ല.

20. മു:സു: ഉണ്ട്.

21. രജിസ്റ്ററുകളുടെ കാര്യം മു:സു: ഉണ്ട്. ബാല്യവിവാഹം സംബന്ധിച്ചു പരാമർശനമില്ല. ഇത് പിന്നെയും ദീർഘകാലം സഭയിൽ നിലനിന്നു.

22. മു:സു: ഇല്ല. എന്നാൽ മാർ ദീവന്ന്യാസ്യോസ് പ. പരുമല തിരുമേനിയുടെ വിജാതീയ മിഷന് നല്കിയ പിന്തുണ അദ്ദേഹത്തിന്റെ ഈ കാര്യത്തിലുള്ള ശുഷ്കാന്തിക്ക് തെളിവാണ്.

23. മു:സു: ഒഴുക്കൻ മട്ടിൽ പറയുന്നു. മാർ ദീവന്ന്യാസ്യോസ് തന്റെ വകയായി കൊച്ചിയിൽ സ്ഥാപിച്ചതും പിന്നീട് പഴയ സെമിനാരിയിലേക്കു മാറ്റിയതുമായ മാർ തോമസ് അച്ചുകൂടത്തിൽ അച്ചടിച്ചു പ്രസിദ്ധീകരിച്ച ഗ്രന്ഥങ്ങളുടെ വൈപുല്യം അദ്ദേഹം പരുമല തീരുമാനം നടപ്പാക്കിയതിന്റെ തെളിവാണ്.

24. മാർ ദീവന്ന്യാസ്യോസ് അഞ്ചാമൻ ഇത് അക്ഷരാർത്ഥത്തിൽ നടപ്പാക്കി തന്റെ ജീവിതകാലത്തുതന്നെ പിൻഗാമിയായി വട്ടശേരിൽ ഗീവർഗീസു കത്തനാരെ അസോസിയേഷൻ കൂടി കൊ.വ. 1083 (1908) കുംഭം 15-ന് തിരഞ്ഞെടുത്തു. മു:സു: ഇല്ല. അന്ത്യോഖ്യർക്ക് എതിർപ്പുമായിരുന്നു.

25. മെത്രാപ്പോലീത്തായുടെ 'നാവും ആലോചനക്കാരനും സഹായിയുമാണ് അക്കദ്യക്കോൻ' എന്നാണ് ഹൂദായ കാനോൻ നിർവ്വചിച്ചിരിക്കുന്നത് (ഹൂദായ 7.6) ഇത് നടപ്പായില്ല. മു:സു: ഇല്ല.

26. നടപ്പായില്ല. മു.സു. ഇല്ല.

27. മു.സു: ഉണ്ട്.

28. മു.സു. ഇല്ല. 1934-ലെ ഭരണഘടനയിൽ മിനിമം യോഗ്യത നിർണ്ണയിച്ചു.

29. മു.സു. ഉണ്ട്. ഇതിന്റെ അടിസ്ഥാനത്തിലാണ് 1934-ൽ ഭരണഘടന പാസ്സാക്കിയത്.

30. മു.സു. ഇല്ല. കമ്മറ്റിക്കാരുടെ കാലാവധി നിശ്ചയിച്ചിട്ടില്ലാത്തതിനാൽ ഇപ്രകാരം ഒരു നിശ്ചയം അത്യന്താപേക്ഷിതമാണ്. മു.സു. ഇതില്ലാത്തത് ഒരു ന്യൂനതയാണ്. ഭരണഘടന കമ്മറ്റിക്ക് കാലാവധി നിശ്ചയിച്ചു.

31. മുൻകുറിപ്പ് 9 നോക്കുക.

32. ഇതൊരു സ്ഥിരം സംവിധാനം ആക്കാൻ ആഗ്രഹിച്ചിരുന്നു എന്നതിന്റെ തെളിവാണ്.

33. മുൻ കുറിപ്പ് 32 നോക്കുക.

34. സെക്രട്ടറിയായി കോര കുര്യനെ തിരഞ്ഞെടുത്തു. മുതൽപിടി തിരഞ്ഞെടുപ്പ് മാറ്റിവെച്ചു. പുതുതായി സുറിയാനി സെക്രട്ടറി എന്ന സ്ഥാനം ഉണ്ടാക്കുകയും ആസ്ഥാനത്തേയ്ക്ക് ഇടവഴിക്കൽ ഫീലിപ്പോസ് കോർ എപ്പിസ്കോപ്പയെ തിരഞ്ഞെടുക്കുകയും ചെയ്തു (മാർ ശീമോൻ ദീവന്ന്യാസ്യോസിന്റെ നാളാഗമം കൈയെഴുത്ത്).

# പള്ളിയിൽ പോകാൻ മടിക്കുന്നു. എന്താണ് പ്രതിവിധി?

ഫാ. ഒ. തോമസ്

**ചോദ്യം:** *എന്റെ മകൾക്ക് 16 വയസ്സായി. പ്ലസ്ടൂവിൽ പഠിക്കുന്നു. ഈയിടെയായി അവൾക്ക് പള്ളിയിൽ വരുന്നതിന് വളരെ മടിയാണ്. നിർബന്ധിച്ചാൽ ഇംഗ്ലീഷു സർവ്വീസിനുമാത്രം വരും. അടുത്തുള്ള കത്തോലിക്കാ പള്ളിയിൽ പോകാനാണ് അവൾക്കിഷ്ടം. നമ്മുടെ സഭയിൽ ജനിച്ചു വളർന്ന അവൾ കത്തോലിക്കാ പള്ളിയിൽ പോകുന്നത് എനിക്ക് ഒട്ടും ഇഷ്ടം ഇല്ല. അതേച്ചൊല്ലി ഞങ്ങൾ എപ്പോഴും തർക്കിക്കാറുണ്ട്. ഞാൻ, ഇനി ഒരു പള്ളിയിലും പോകുന്നില്ല, എന്നാണ് ചിലപ്പോൾ പറയുന്നത്. അവളെ നമ്മുടെ പള്ളിയിൽ കൊണ്ടുവരുന്നതിന് ഞാൻ എന്തു ചെയ്യണം?*

*ഗ്രേസി, മുംബൈ*

**ഉത്തരം:** ഇതുപോലുള്ള പ്രശ്നങ്ങൾ, കേരളത്തിനുപുറത്ത് പ്രത്യേകിച്ചും നഗരങ്ങളിൽ ജനിച്ചുവളർന്ന കുട്ടികൾക്കും മാതാപിതാക്കൾക്കും അനുഭവപ്പെടുന്നുണ്ട്. ഒറ്റമൂലി നിർദ്ദേശിക്കാവുന്ന രീതിയിലല്ല കാര്യങ്ങളുടെ കിടപ്പ്. നിങ്ങൾ ജനിച്ചുവളർന്ന സാഹചര്യവും, അവരുടേതും വളരെ വ്യത്യസ്തമാണ്. ദൈവത്തെ അറിയുകയും അത് ഓർത്തഡോക്സ് സഭയുടെ ആചാരാനുഷ്ഠാനങ്ങളിൽകൂടി തന്നെയായിരിക്കണമെന്ന് താല്പര്യമുള്ള ഭവനാന്തരീക്ഷവും സാഹചര്യവും നിങ്ങൾക്കു ലഭിച്ചു. എന്നാൽ, നിങ്ങളുടെ മകളുടെ നിലപാട് വേറൊരു തരത്തിലാണ്. ദൈവത്തെ അറിയണമെന്നുണ്ടെങ്കിലും ഓർത്തഡോക്സ് സഭയുടെ ചട്ടക്കൂടിൽനിന്നു മാത്രമേ അത് സാദ്ധ്യമാവു എന്ന് അവൾ കരുതുന്നില്ല. തന്നെയുമല്ല, യൗവന പ്രായത്തിലേക്കു കടക്കുമ്പോൾ, ചെയ്യുന്ന പ്രവൃത്തികൾ യുക്തിപരവും സംതൃപ്തി നൽകുന്നതുമായിരിക്കണം എന്ന നിർബന്ധം കൂടിയുണ്ടാകും. ഭാഷ ഇവിടെ ഒരു പ്രധാനഘടകമാണ്. ആരാധനയിൽ സംബന്ധിക്കുമ്പോൾ അതിന്റെ ക്രമം, ദൈർഘ്യം, പ്രസംഗം, പള്ളി അന്തരീക്ഷം തുടങ്ങിയവയിൽ കൂടുതൽ സംതൃപ്തി കത്തോലിക്കാ പള്ളിയിലെ ആരാധന അവൾക്കു നൽകുന്നുണ്ടായിരിക്കണം. നമ്മുടെ പള്ളിയിലെ ഇംഗ്ലീഷ് സർവ്വീസിന് വരുമെന്ന് സൂചിപ്പിച്ചിരിക്കുന്നതിൽ ഒരുപക്ഷേ ഭാഷയായിരിക്കണം അവളെ സംബന്ധിച്ചിടത്തോളം പ്രധാന ഘടകം. മലയാളവും ഇംഗ്ലീഷും അവൾക്ക് ഒരുപോലെ ആസ്വാദകരമാക്കിത്തീർക്കുവാൻ നിങ്ങളുടെ ഭവനത്തിലെ പരിശീലനം മൂലം സാധിച്ചില്ല. മറിച്ച് ചെറുപ്പക്കാർക്ക് സംതൃപ്തി നല്കുന്ന വിധത്തിൽ നമ്മുടെ ആരാധന കെട്ടിലും മട്ടിലും ഭാഷയിലും രൂപാന്തരപ്പെടുത്തുവാനുള്ള പരിശ്രമങ്ങൾ ആരംഭിച്ചിട്ടുണ്ടെങ്കിലും അത് നല്ല ഒരു നിലവാരത്തിൽ ഇനിയും എത്തിച്ചേർന്നിട്ടില്ല. ഈ യാഥാർത്ഥ്യങ്ങൾ പരിഗണിക്കുമ്പോൾ നിങ്ങൾ വൈകാരികമായി ഈ പ്രശ്നത്തെ സമീപിക്കരുത്. അവളുടെ ചിന്താഗതിയെ മനസ്സിലാക്കുവാൻ ശ്രമിക്കുക. ഏതായാലും കത്തോലിക്കാ പള്ളിയിലെങ്കിലും പോകുവാൻ താല്പര്യമുള്ളത് ഒരു നല്ലവശമായി കാണണം. നമ്മുടെ പള്ളിയിൽ വരാത്തതുമൂലം അവൾ നിഷേധിയെന്നോ ദൈവമില്ലാത്തവളെന്നോ ചിന്തിച്ച് കുറ്റപ്പെടുത്താൻ ശ്രമിക്കരുത്. യൗവനക്കാർ പ്രശംസയും പ്രോത്സാഹനവും ഇഷ്ടപ്പെടുന്നവരാണ് എന്നത് മറക്കാതെ അവളുടെ ആത്മീയതാല്പര്യത്തെ ശ്ലാഘിക്കുകയും അംഗീകരിക്കുകയും ചെയ്യുക. അതോടൊപ്പം യുക്തിപരമായി അവളുമായി ഈ പ്രശ്നത്തെപ്പറ്റി ചർച്ചചെയ്യുക. ആരാധനയിലെ ഭാഷ അവൾക്കിഷ്ടപ്പെടുന്ന തരത്തിലല്ലെങ്കിലും ഓർത്തഡോക്സ് ആദ്ധ്യാത്മികതയുടെ മറ്റു സവിശേഷതകൾ അവളെ പറഞ്ഞു മനസ്സിലാക്കുക. ഈ കാര്യത്തിൽ അറിവുള്ള മറ്റാരുടെയെങ്കിലും സഹായം തേടുന്നതും നല്ലതാണ്. മറ്റു സഭാപാരമ്പര്യങ്ങളെ നാം വെറുക്കേണ്ടതില്ലെങ്കിലും, ജനനംകൊണ്ടും വളർച്ചകൊണ്ടും അവളുടെ സഭാപരമായ Identity (വ്യതിരിക്തത) ഓർത്തഡോക്സ് സഭയുടേതാകയാൽ അതിനോട് ഒരു പ്രത്യേക കടപ്പാട് ഉണ്ടെന്നുള്ളതും അവളെ ബോദ്ധ്യപ്പെടുത്തുക. തർക്കങ്ങൾ ഒഴിവാക്കി സ്നേഹത്തോടും, അതേസമയം അവളെ മനസ്സിലാക്കി ധാരണയോടും സമചിത്തതയോടും സംസാരിച്ചാൽ പതുക്കെ അവളുടെ മനോഭാവത്തെ മാറ്റിയെടുക്കാൻ സാധിക്കും. അവളുടെ പ്രവൃത്തിയിലല്ല, സഭയോടുള്ള മനോഭാവത്തിലാണ് മാറ്റംവരുത്താൻ നാം ശ്രമിക്കേണ്ടത്. എന്റെ രാജ്യം, എന്റെ നാട് എന്നപോലെ എന്റെ സഭ എന്ന ചിന്ത സങ്കുചിതാർത്ഥത്തിലല്ലാതെ അവളിൽ ഉണ്ടായിവരുവാൻ നിങ്ങൾ സഹായിക്കേണ്ടിയിരിക്കുന്നു. ○

**ഏതായാലും കത്തോലിക്കാ പള്ളിയിലെങ്കിലും പോകുവാൻ താല്പര്യമുള്ളത് ഒരു നല്ലവശമായി കാണണം. നമ്മുടെ പള്ളിയിൽ വരാത്തതുമൂലം അവൾ നിഷേധിയെന്നോ ദൈവമില്ലാത്തവളെന്നോ ചിന്തിച്ച് കുറ്റപ്പെടുത്താൻ ശ്രമിക്കരുത്. യൗവനക്കാർ പ്രശംസയും പ്രോത്സാഹനവും ഇഷ്ടപ്പെടുന്നവരാണ് എന്നത് മറക്കാതെ അവളുടെ ആത്മീയതാല്പര്യത്തെ ശ്ലാഘിക്കുകയും അംഗീകരിക്കുകയും ചെയ്യുക.**











*For favours received*

K.J. Varghese & family
C.85 Ashok Nagar
Jodhpur Telera. Ahmedbad-15
Phone: 674 6347

# ദിവന്നാസ്യോസ് V-ന്റെ വിദ്യാഭ്യാസ ദർശനം

## ഡീ. എം.ഡി. വർഗ്ഗീസ് കോന്നിയൂർ

മനുഷ്യസംസ്കാരത്തിൽ ശ്രേഷ്ഠമായ സ്ഥാനമാണ് വിദ്യാഭ്യാസത്തിനുള്ളത്. വിദ്യ സർവ്വധനാൽ പ്രധാനമെന്നാണ് കവിവാക്യം. അതുകൊണ്ടുതന്നെ വിജ്ഞാനത്തിന്റെ ചെപ്പുകൾ തുറന്നുതന്ന മഹാരഥന്മാർ ഓർമ്മയുടെ ഔന്നത്യങ്ങളിൽ പ്രശോഭിച്ചുനില്ക്കുന്നത്. അക്ഷരകേരളത്തിന് അക്ഷിയായിനിന്ന് വിദ്യാവെളിച്ചം ജ്വലിപ്പിച്ച പ്രകാശഗോളങ്ങളിൽ സമുന്നതസ്ഥാനമാണ് അഭി. പുലിക്കോട്ടിൽ ജോസഫ് മാർ ദിവന്നാസ്യോസിന് ഉള്ളത്.

19-ാം നൂറ്റാണ്ട് കേരളചരിത്രത്തിൽ വിദ്യാഭ്യാസത്തിന് പുതിയ അദ്ധ്യായം തുറന്ന കാലഘട്ടമാണ്. 1815-ൽ പഴയ സെമിനാരിയിൽ ഇംഗ്ലീഷ് വിദ്യാഭ്യാസത്തിന് തുടക്കംകുറിച്ചുവെങ്കിലും വിദ്യാഭ്യാസ മേഖലയുടെ വളർച്ചയെ സംശയദൃഷ്ട്യാ ഒരു വിഭാഗം ജനത വീക്ഷിച്ചിരുന്നു. തദവസരത്തിലാണ് അഭി. തിരുമേനിയുടെ രംഗപ്രവേശം. സാംസ്കാരിക പുരോഗതിയുടെ അടിത്തറ വിദ്യാഭ്യാസമാണെന്ന് മനസ്സിലാക്കിക്കൊണ്ട് അദ്ദേഹം വിദ്യാഭ്യാസ സ്ഥാപനങ്ങൾ പടുത്തുയർത്തുന്നതിന് മുൻകൈ എടുത്തു. സർക്കാർ ഗ്രാന്റിന്റെ സഹായത്തോടെ 200-ഓളം പ്രാഥമിക സ്കൂളുകൾ പല സ്ഥലങ്ങളിലായി സ്ഥാപിച്ചു (Vernacular School). സ്കൂളുകളുടെ സുഗമമായ പ്രവർത്തനത്തിന് ഇൻസ്പെക്ടറെ നിയമിക്കുകയും അദ്ദേഹത്തിന്റെ റിപ്പോർട്ടുകൾ തിരുമേനി സസൂക്ഷ്മം പഠിച്ച് വേണ്ട തിരുത്തലുകൾ വരുത്തുകയും ചെയ്തിരുന്നു. ഈ പ്രവർത്തനശൈലി ഉത്തരവാദിത്വം തൊട്ടുതീണ്ടിയിട്ടില്ലാത്ത ഇന്നത്തെ മാനേജ്മെന്റുകൾ ശ്രദ്ധിച്ചിരുന്നെങ്കിൽ.... ബഥനിയിലെ മാർ ഈവാനിയോസ് 1930-ൽ റോമാസഭയിൽ ചേർന്നപ്പോൾ മലങ്കര സുറിയാനി സഭയുടെ പണംകൊണ്ട് നിർമ്മിച്ച ഏതാണ്ട് 65-ഓളം എം.ഡി. സ്കൂളുകൾ കൈയടക്കിക്കൊണ്ട് പോയിരുന്നു. കോടതിവ്യവഹാരത്തിലൂടെ അവയിൽ ചിലതുമാത്രം തിരികെ ലഭിച്ചു. മാർ ഈവാനിയോസ് കൊണ്ടുപോയതുൾപ്പെടെ പല സ്കൂളുകളും ജോസഫ് മാർ ദിവന്നാസ്യോസിന്റെ കരങ്ങളാൽ സ്ഥാപിതമാണെന്ന് ചിന്തിക്കുമ്പോൾ വിദ്യാഭ്യാസ പ്രചാരത്തിലെ അദ്ദേഹത്തിന്റെ ഉത്സാഹം ശ്രദ്ധേയമാണ്.

മലയാളം സ്കൂളുകളുടെ പോരായ്മയും ഇംഗ്ലീഷ് വിദ്യാഭ്യാസത്തിന്റെ പ്രസക്തിയും മനസ്സിലാക്കിയ തിരുമേനി പിന്നീട് ഇംഗ്ലീഷ് സ്കൂളുകൾ സ്ഥാപിക്കുന്നതിലേക്ക് തിരിഞ്ഞു. സഭയ്ക്കും നാടിനും വിദ്യാഭ്യാസ കാര്യങ്ങളിൽ ഏറെ മുന്നോട്ടു പോകണമെന്ന അഭിവാഞ്ഛയാണ് കോട്ടയത്ത് ഇന്നു കാണുന്ന എം.ഡി. സെമിനാരി ഹൈസ്കൂൾ. അഭി. തിരുമേനിയും നിധിയിരിക്കൽ മാണികത്തനാരും ചേർന്ന് വാങ്ങിച്ച വുഡ്‌ലാന്റ് തോട്ടവും അതിലെ ബംഗ്ലാവും എം.ഡി. സെമിനാരി ഇംഗ്ലീഷ് മീഡിയം സ്കൂളിന്റെ സ്ഥാപനത്തിന് വേദിയായി. 1067-ൽ ടി കെട്ടിടത്തിന്റെ പണി പൂർത്തീകരിക്കുകയും 1068-ൽ മെട്രിക്കുലേഷന് താഴെയുള്ള ക്ലാസ്സുകൾ ആരംഭിക്കുകയും ചെയ്തു. 1069-ൽ മെട്രിക്കുലേഷനും ആരംഭിച്ചു.

ഈ സ്കൂൾ നടത്തികൊണ്ടുപോകാൻ സാമ്പത്തീകമായി പല ബുദ്ധിമുട്ടുകളും അഭി. തിരുമേനി അനുഭവിച്ചിട്ടുണ്ട്. ഈ തക്കംനോക്കി C.M.S. College പ്രിൻസിപ്പാൾ ആഡംസ് സായ്പ് ഈ കെട്ടിടം കൂലിക്ക് കൊടുക്കണമെന്ന് ആവശ്യപ്പെട്ടു. C.M.S. College നെതിരായി ഒരു എതിരു പള്ളിക്കൂടം ഉണ്ടാകാതിരിക്കാനുള്ള സായിപ്പിന്റെ തന്ത്രമായിരുന്നു ഇത്. ഈ ഗൂഢമനസ്ഥിതി തിരിച്ചറിഞ്ഞ തിരുമേനി സായിപ്പിന്റെ നീക്കത്തിനെതിരെ നിലകൊള്ളുകയും പൂർവ്വാധികം ഭംഗിയായി സ്കൂൾ നടത്തികൊണ്ട് പോവുകയും ചെയ്തു. എം.ഡി. സെമിനാരി ഹൈസ്കൂൾ കൂടാതെ താഴത്തങ്ങാടിയിൽ 1890-ൽ സ്ഥാപിതമായ മാർ ഗ്രീഗോറിയോസ് ഇംഗ്ലീഷ് മീഡിയം സ്കൂളിന്റെ സ്ഥാപനത്തിലും അഭി. തിരുമേനിയുടെ കരങ്ങൾ ഉണ്ടായിരുന്നു.

ചാതുർവർണ്യത്തിന്റെ അതിർവരമ്പുകളെ ഭേദിച്ച് വിദ്യാഭ്യാസം എല്ലാമനുഷ്യർക്കും ലഭ്യമാകണമെന്ന ആഗ്രഹം അഭി. തിരുമേനിയിൽ നിഴലിച്ചിരുന്നു. 'വിദ്യകൊണ്ട് പ്രബുദ്ധരാകുവീൻ' എന്ന് ആധുനീക കേരള സാംസ്കാരിക നായകർ ആഹ്വാനം ചെയ്യുന്നതിന് എത്രയോ മുമ്പു തന്നെ അഭി. തിരുമേനി പ്രബോധിപ്പിച്ചിരുന്നു. വിദ്യാഭ്യാസസ്ഥാപനങ്ങളിലൂടെ ആദായംമാത്രം ലക്ഷ്യമാക്കുന്ന ആധുനീക തലമുറയ്ക്കുമുന്നിൽ തിരുമേനി ഒരു ചോദ്യചിഹ്നമാണ്.

മോതിരവും അംശവടിയും കൂടെകൂടെ പണയം വയ്ക്കുകയും വീണ്ടെടുക്കുകയും ചെയ്തു പോലും അദ്ദേഹം സ്കൂൾ സ്ഥാപിച്ചിട്ടുണ്ട്. തിരുവല്ലായിൽ സ്ഥാപിതമായ എം.ജി.എം. സ്കൂളിന്റെ സ്ഥാപനത്തിന് പ. പരുമല തിരുമേനിയോടൊപ്പവും 1902-നു ശേഷമുള്ള അതിന്റെ നടത്തിപ്പിലും പുലിക്കോട്ടിൽ രണ്ടാമൻ തിരുമേനിയുടെ ഹസ്തങ്ങളുണ്ട്. കുന്നംകുളം മാർ ഇഗ്നാത്തിയോസ് ഹൈസ്കൂളും ഇദ്ദേഹത്തിന്റെ പ്രയത്നഫലമാണ്.

ക്രിസ്ത്യൻ വിദ്യാഭ്യാസകാര്യത്തിലും അഭി. തിരുമേനി ശ്രദ്ധാലുവായിരുന്നു. അന്ധകാരത്തിൽനിന്ന് അത്ഭുതപ്രകാശത്തിലേക്ക് വിളിച്ചവന്റെ സത്ഗുണങ്ങളെ ഘോഷിക്കുവാൻ സഭാമക്കൾക്ക് ക്രിസ്തീയ വിദ്യാഭ്യാസം അനിവാര്യമാണെന്ന് അദ്ദേഹംകണ്ടു. പഴയ സെമിനാരി നവീകരണക്കാരുടെ കൈവശമായപ്പോൾ വൈദീക വിദ്യാഭ്യാസം തുടരാൻ 1872-ൽ അദ്ദേഹം പരുമലയിൽ ഒരു സെമിനാരി ആരംഭിച്ചു. "പഴയ" സെമിനാരി തിരികെ കിട്ടിയപ്പോൾ വൈദീക വിദ്യാഭ്യാസം തിരികെ പഴയ സെമിനാരിയിൽ പുനഃസ്ഥാപിക്കുകയുംചെയ്തു.

മലങ്കരസഭയിലെ ആദ്ധ്യാത്മികപ്രസ്ഥാനങ്ങളായ സൺഡേസ്കൂൾ പ്രസ്ഥാനം, വിദ്യാർത്ഥിപ്രസ്ഥാനം എന്നിവയ്ക്ക് വിത്തുപാകിയതും മാർ ദിവന്നാസ്യോസ് ആണ്. 1890-ൽ സൺഡേസ്കൂളും 1908-ൽ വിദ്യാർത്ഥി പ്രസ്ഥാനവും തുടങ്ങി.

മാർ ദിവന്നാസ്യോസിന്റെ അക്ഷരസ്നേഹത്തിന്റെ മറ്റൊരു മുഖമാണ് അദ്ദേഹത്തിന്റെ പത്രപ്രവർത്തനം. 1870-ൽ കൊച്ചിയിൽ സെന്റ് തോമസ് അച്ചുകൂടം സ്ഥാപിക്കുകയും സഭാവക പ്രസിദ്ധീകരണങ്ങളും 'കേരള പത്രിക' എന്ന വൃത്താന്തപത്രവും പ്രസിദ്ധപ്പെടുത്തിയിരുന്നു. ഈ പ്രസ് പിന്നീട് (1892-ൽ) പഴയ സെമിനാരിയിലേക്ക് മാറ്റിസ്ഥാപിച്ചു. അവിടെനിന്നും സഭാവക പ്രസിദ്ധീകരണം നടത്തിയിരുന്നു.

ഇപ്രകാരം ദീർഘവീക്ഷണത്തോടുകൂടി സഭയുടേയും സമൂഹത്തിന്റെയും ഭാവി അക്ഷരജ്ഞാനത്തിലും അറിവിന്റെ അത്യുന്നതങ്ങളിലുമാണെന്ന് ദീർഘദർശനം ചെയ്ത് നിസ്വാർത്ഥതയോടു പ്രവർത്തിച്ച വിദ്യാഭ്യാസ വിചക്ഷണനായിരുന്നു അഭി. പുലിക്കോട്ടിൽ ജോസഫ് മാർ ദിവന്നാസ്യോസ് രണ്ടാമൻ.

○

### കവിത

### മലങ്കര തന്നുയിരാണു നീ

നിൻ ജീവിതം ഞങ്ങൾക്കെന്നും പ്രചോദനം
നിൻസ്മരണ ഞങ്ങൾക്കെന്നും ഉൾപ്പുളകം
നിൻ മദ്ധ്യസ്ഥത ഞങ്ങൾക്കാലംബം
നിൻ നാമം ആത്മധൈര്യത്തിൽ പ്രതീകം.
നിൻ രൂപത്തിലുത്തമ സന്യാസിവര്യൻ വിളങ്ങി
നിൻ ഭാവത്തിലെളിമ നിറഞ്ഞുനിന്നു
നിൻ തേജസ്സുദയ സൂര്യനു തുല്യം
നിൻ ഭാഷ സ്നേഹത്തിന്നമൃത വചനം.
നിൻ പ്രാർത്ഥനയിലനുഗ്രഹപ്പൂമഴ ചൊരിഞ്ഞു
നിൻ ഭക്തിയിൽനിന്നൊഴുകി ആത്മീയ സൗരഭ്യം
നിൻ ബുദ്ധിയഭൗമിക പ്രകാശത്തിൽ മിന്നി
സ്വർഗ്ഗീയ മാധുര്യം നിറഞ്ഞുനിന്നിമ്പ ശബ്ദത്തിൽ

റെഞ്ചി, മാന്താനം

# ദീവന്നാസ്യോസ് അഞ്ചാമന്റെ അന്ത്യ കല്പന

മലങ്കര ഇടവകയുടെ മാർ ദീവന്നാസ്യോസു മെത്രാപ്പോലീത്താ എഴുത്തു

നമ്മുടെ അധികാരത്തിൻകീഴുള്ള എല്ലാ പള്ളികളിലെയും വികാരിമാരും ദേശത്തുപട്ടക്കാരും കൈക്കാരും ശേഷം ജനങ്ങളുമായി നമ്മുടെ പ്രിയ മക്കളായ എല്ലാവർക്കും വാഴ്‌വു.

നമ്മുടെ ആത്മീയതൊഴുത്തിലെ ആടുകളും നമ്മുടെ കണ്ണുകളുടെ കൃഷ്ണമണികളും നമ്മുടെ ഭുജവും ശക്തിയുമായിരിക്കുന്ന പ്രിയമക്കളേ! നാം കുറെ മാസങ്ങളായി രോഗക്കിടക്കയിൽ കിടക്കുന്നു എന്നുള്ള വിവരം നിങ്ങൾ അറിഞ്ഞിരിക്കുന്നുവല്ലോ. മനുഷ്യായുസ്സ് നിഴൽപോലെയോ, പുല്ലിന്റെ പൂവ്പോലെയോ അസ്ഥിരമായിട്ടുള്ളതാണെന്നു വിശുദ്ധ വേദം നമ്മെ പഠിപ്പിക്കുന്നതു മാത്രമല്ല, ആ പരമസത്യം ആരാലും നിഷേധിപ്പാൻ പാടില്ലാത്തവണ്ണം ദിവസേന എന്നപോലെ നമ്മുടെ കണ്ണുകളാൽ കണ്ടും ചെവികളാൽ കേട്ടും അനുഭവത്തിൽ ബോദ്ധ്യപ്പെട്ടിട്ടുള്ളതുമാകയാൽ ഒരുത്തനും തന്റെ ആയുസ്സിനെക്കുറിച്ചു പ്രശംസിപ്പാൻ അവകാശമില്ലല്ലോ. എന്നാൽ, നാമോ എഴുപത്തേഴു വയസ്സുപ്രായമുള്ള വൃദ്ധനായിരിക്കുന്ന സ്ഥിതിക്കു നമ്മുടെ ഈ ലോകജീവിതകാലത്തിന്റെ ദൈർഘ്യത്തെക്കുറിച്ച് ആശിച്ചിരിപ്പാനോ ആഗ്രഹിപ്പാനോ ഇനി ഒട്ടുംതന്നെ നമുക്കു അവകാശമില്ല. അതിനാൽ ഈ രോഗത്തിൽനിന്നു നാം സ്വസ്ഥത പ്രാപിക്കയോ നമ്മുടെ ഈ പരദേശയാത്രയെ അവസാനിപ്പിക്കയോ ദൈവഇഷ്ടം എന്തുതന്നെ ആയിരുന്നാലും അതിനു ക്ഷമയോടെ നാം കീഴ്പ്പെടുകയും അസ്ഥിരമായ ഈ ആയുസ്സിൽ എഴുപത്തേഴു വയസ്സുവരെ നമ്മെ കാത്തുപരിപാലിക്കുകയും അനേകം അപകടങ്ങളിൽക്കൂടി നമ്മെ വഴിനടത്തുകയും ചെയ്ത ഈ പരമദയാലുവായ നമ്മുടെ സൃഷ്ടാവിനെ നാം മഹത്വപ്പെടുത്തുകയും ചെയ്തുകൊണ്ടു നാം മരിക്കുന്നതായാൽ നമ്മുടെ ജഢത്തെ മനസ്സിലേക്കും നമ്മുടെ ആത്മാവിനെ ദൈവതൃക്കയിലേക്കും നാം ഏല്പിക്കുന്നു.

പ്രിയമക്കളേ! നമ്മുടെ കഴിഞ്ഞ കാലങ്ങളെക്കുറിച്ച് ആലോചിക്കുമ്പോൾ നമ്മുടെ ദിവ്യരക്ഷകൻ നമ്മിൽ പ്രവൃത്തിച്ചിട്ടുള്ള കരുണയും സഹായങ്ങളും അവർണ്ണനീയങ്ങളാണെന്നും നാം സകലമനുഷ്യരെയുംകാൾ അധികം തനിക്കു കടപ്പെട്ടവനാണെന്നും നമ്മുടെ കടമയ്ക്കുതക്കവണ്ണം നാം ശരിയായി പ്രവൃത്തിച്ചിട്ടില്ലന്നുമുള്ള ബോദ്ധ്യം നമ്മുടെ മനസ്സിൽ സദാ വ്യാപിച്ചുകൊണ്ടിരിക്കുന്നു. അയോഗ്യനായിരിക്കുന്ന നമ്മുടെമേൽ താൻ ചെയ്തിട്ടുള്ള അളവറ്റ കരുണയെ ഓർത്തുതന്നെ നാം ഹൃദയപൂർവ്വം അഭിനന്ദിക്കയും നമ്മുടെ അയോഗ്യതയെയും അപാത്രതയെയും വിചാരിക്കുമ്പോൾ നാം വ്യസനിക്കയും ചെയ്യുന്നു. എങ്കിലും പാപികളെ നീതീകരിക്കയും ബലഹീനന്മാരെ ബലപ്പെടുത്തുകയും അയോഗ്യന്മാരെ യോഗ്യന്മാരാക്കുകയും താഴ്മയുള്ളവരെ കുപ്പയിൽനിന്നു സിംഹാസനത്തിങ്കലേക്കുയർത്തുകയും ചെയ്യുന്നവനായ കർത്താവിന്റെ കരുണയിൽ നമുക്ക് ഉറപ്പായ ആശ്രയവും വിശ്വാസവും ഉള്ളതിനാൽ നാം നമ്മെക്കുറിച്ച് ഒട്ടുംതന്നെ ഭയപ്പെടുന്നില്ല.

ദാവീദ് ആടുകളുടെ പിന്നാലെ നടന്നുകൊണ്ടിരിക്കുമ്പോൾ ദൈവം അവനെ വിളിച്ചു തന്റെ ജനത്തിന്മേൽ രാജാവായി അഭിഷേകം ചെയ്തതുപോലെ നാം മലങ്കരെയിടവകയിൽ നിസ്സാരന്മാരിൽ നിസ്സാരനായിരുന്നിട്ടും അനേകായിരം ആത്മാക്കളുടെ ആത്മീയഭരണം കയ്യേൽക്കുന്നതിനു ദൈവം തന്റെ കരുണയാൽ നമ്മെ വിളിക്കയും 1865-ാം മാണ്ടു മേടമാസം 18-നു ഡയർ ബെക്കർ പട്ടണത്തിലുള്ള വിശുദ്ധ ദൈവമാതാവിന്റെ പള്ളിയിൽവച്ച് അന്ത്യോഖ്യായുടെ രണ്ടാമത്തെ യാക്കോബ് മാറാൻ മാർ ഇഗ്നാത്യോസ് പാത്രിയർക്കീസുബാവാ തിരുമനസ്സിലെ കൈകളാൽ മലങ്കര മെത്രാപ്പോലീത്തായായി നാം അഭിഷേകം ചെയ്യപ്പെടുകയും ചെയ്തു. ആ സമയം നമുക്കു ഭരമേല്പിക്കപ്പെട്ട ചുമതലകളും നാം ചെയ്ത വാഗ്ദത്തങ്ങളും ഏറെക്കുറെ നിറവേറ്റി നമ്മുടെ ആത്മീയമക്കളായ നിങ്ങളെ പരിശുദ്ധ ശ്ലീഹന്മാരുടെയും ബാവാമാരുടെയും അടിസ്ഥാനത്തിന്മേൽ ഉറപ്പിച്ചു ആത്മീയവും ലൗകീകവുമായ എല്ലാ കാര്യങ്ങളിലും നമ്മുടെ സഭയെയും സമുദായത്തേയും ഉയർത്തുന്നതിന് അപ്രാപ്തനും ബലഹീനനുമായ നാം ചെയ്തിട്ടുള്ള പരിശ്രമങ്ങൾ നമ്മുടെ മനസ്സിന്റെ ആഗ്രഹപ്രകാരം തൃപ്തികരമായിട്ടുണ്ടെന്നും നിങ്ങൾക്കു നമ്മുടെമേൽ നിഷ്കളങ്കമായ ഭക്തിയും സ്നേഹവും ഉണ്ടെന്നും നിങ്ങൾ എല്ലാ പ്രകാരത്തിലും പ്രത്യക്ഷപ്പെടുത്തിക്കൊണ്ടിരിക്കുന്നതുതന്നെ ഈ രോഗക്കിടക്കയിൽ നമ്മുടെ മനസ്സിനു അനല്പമായ സമാധാനമാകുന്നു. നാം അയോഗ്യപാത്രമാകുന്നു എങ്കിലും വിശുദ്ധ കൂദാശകളുടെ സംബന്ധം വഴിയായി നമ്മുടെ കർത്താവിന്റെ മനുഷ്യാവതാരം, കഷ്ടാനുഭവം, കുരിശുമരണം, ഉയർത്തെഴുന്നേല്പ് ഇവകളാൽ താൻ നമ്മുടെ കുറവുകളെ നികത്തുകയും നാമും നിങ്ങളും തന്റെ ന്യായാസനത്തിൻമുമ്പാകെ നിൽക്കുമ്പോൾ നമുക്കു ഭരമേല്പിക്കപ്പെട്ട കട്ടിവരാഹൻകൊണ്ടു നാം ചെയ്ത വ്യാപാരത്തിന്റെ ഫലങ്ങളായി നിങ്ങളെ നാം സമർപ്പിക്കുവാനും "നല്ലവനും വിശ്വസ്തനുമായ ദാസനെ! നീ അല്പകാര്യത്തിൽ വിശ്വസ്തനായിരുന്നു. ഞാൻ നിന്നെ അനേക കാര്യങ്ങളിൽ അധികാരിയാക്കും, നിന്റെ കർത്താവിന്റെ സന്തോഷത്തിലേക്കു പ്രവേശിക്ക" എന്നുള്ള സന്തോഷകരമായ വചനം നാമും, "എന്റെ പിതാവിനാൽ അനുഗ്രഹിക്കപ്പെട്ടവരെ! ലോകാരംഭത്തിനുമുമ്പായി നിങ്ങൾക്കായി ഒരുക്കിയിരിക്കുന്ന സ്വർഗ്ഗരാജ്യത്തെ അവകാശിച്ചുകൊള്ളുവിൻ" എന്നുള്ള ആനന്ദകരമായ വചനം നിങ്ങളും കേൾക്കാനും ഇടയാകയും ചെയ്യുമെന്നുള്ള ആശയോടും വിശ്വാസത്തോടുംകൂടെ ദൈവത്തിനും നിങ്ങൾക്കും ആത്മീയവർദ്ധനവു വരുത്തുവാനും സകല വിശുദ്ധന്മാരോടുകൂടെ അവകാശം തരുവാനും കഴിയുന്ന തന്റെ കൃപയുടെ വചനത്തിനും നാം നിങ്ങളെ ഭരമേല്പിക്കുന്നു. നടപ്പു 20. 32.

പ്രിയമക്കളേ! നാം നിങ്ങളുടെ ഇടയിൽ സഞ്ചരിച്ചുകൊണ്ടിരുന്ന കാലത്തു നിങ്ങളോടു ഉപദേശിച്ചിട്ടുള്ള ഉപദേശങ്ങളിൽ നിങ്ങൾ സ്ഥിരമുള്ളവരും വിശ്വസ്ഥന്മാരുമായിരിക്കണമെന്നു നാം നിങ്ങളെ പ്രബോധിപ്പിക്കുന്നു. പരിശുദ്ധ ശ്ലീഹന്മാരുടെയും സത്യവിശ്വാസികളായ പിതാക്കന്മാരുടെയും നിഖ്യാ, കുസ്തന്തീനോസ്പ്പോലീസ്, എപ്പേസൂസ് ഈ മൂന്നു വിശുദ്ധ സുന്നഹദോസുകളുടെയും അടിസ്ഥാനത്തിന്മേൽ പണിയപ്പെട്ടിരിക്കുന്ന നമ്മുടെ വിശുദ്ധസഭയുടെ വിശ്വാസോപദേശാചാരങ്ങളിൽ നിങ്ങൾ എന്നും സ്ഥിരമായി നിന്ന് ആ സത്യവിശ്വാസത്തിനുവേണ്ടി മരണത്തോളം പോരാടുന്നവർ ആയിരിക്കണമെന്നു നാം ആഗ്രഹിക്കുന്നു. "ഞങ്ങൾ നിങ്ങൾക്കു സുവിശേഷിച്ചതിനു വിരോധമായി ഞങ്ങളോ സ്വർഗ്ഗത്തിൽനിന്ന് ഒരു മാലാഖാ തന്നെയോ നിങ്ങളോടു സുവിശേഷിച്ചാൽ അവൻ ശപിക്കപ്പെട്ടവനാകട്ടെ" എന്നു വിശുദ്ധ പൗലൂസ് ശ്ലീഹാ ഗലാത്തിയാക്കാരോടു പറഞ്ഞ പ്രസംഗം തന്നെ ഈ രോഗക്കിടക്കയിൽനിന്നു നാമും നിങ്ങളോടു പ്രസംഗിക്കുന്നു. ആ സത്യവിശ്വാസത്തിൽനിന്നും ജീവവഴിയിൽനിന്നും നിങ്ങളെ തെറ്റിക്കു



ന്നതിനു സാത്താനും അവന്റെ ദൂതന്മാരും ഗർജ്ജിക്കുന്ന സിംഹങ്ങളെപ്പോലെ പാഞ്ഞു നടക്കുന്നു. അവരുടെ കെണികളെ തകർക്കുന്നതിനു നിങ്ങൾ പ്രാപ്തന്മാരാകേണ്ടതിനു ദൈവത്തിന്റെ സർവ്വായുധ വർഗ്ഗങ്ങളെയും നിങ്ങൾ ധരിച്ചുകൊണ്ട് ഉപവാസത്താലും പ്രാർത്ഥനയാലും നിങ്ങളെതന്നെ ഒരുക്കുവീൻ. നമ്മുടെ സഹോദരന്മാരും പിന്തുടർച്ചക്കാരുമായി നിങ്ങളെ ഭരിപ്പാൻ നിയമിക്കപ്പെടുന്ന നിങ്ങളുടെ മേല്പട്ടക്കാരെയും പട്ടക്കാരെയും അനുസരിക്കയും സഭയിലും പള്ളികളിലും സമുദായത്തിലും സമാധാനവും ഐശ്വര്യവും വർദ്ധിക്കുന്നതിനു വേലചെയ്കയും അങ്ങനെയുള്ള ദിവ്യവേലയിൽ അവരെ സഹായിക്കയും ചെയ്‌വീൻ. പ്രസംഗക്കാരൻ പറയുന്നതുപോലെ ഈ ലോകവും അതിന്റെ മഹത്വങ്ങളും മായയാകുന്നു. മായാമായകളുടെ മായ, സകലവും മായതന്നെ. ഈ മായയിൽ ശരണപ്പെട്ടു വിലയേറിയ നിങ്ങളുടെ ആത്മാക്കളെ നഷ്ടപ്പെടുത്താതിരിപ്പാൻ നിങ്ങൾ പ്രത്യേകം ജാഗരൂകന്മാരായിരിപ്പീൻ.

പിന്നെയും വാത്സല്യമുള്ളവരേ! നമ്മുടെ വിശുദ്ധ സഭയുടെ അഭിവൃദ്ധിയെ ഉദ്ദേശിച്ചു നാം ആഗ്രഹിച്ചിരുന്ന ആഗ്രഹങ്ങളിൽ പലതും സാധിക്കാതെ കിടപ്പുണ്ട്. അവയിൽ സർവ്വപ്രധാനമായി നാം കരുതിയിരുന്നതു, നമ്മുടെ തൊഴുത്തിൽനിന്നു വിട്ടുപോയ ആടുകളെ തൊഴുത്തിലേക്കു വീണ്ടും ചേർക്കണമെന്നുള്ളതായിരുന്നു. ഇതിനായി നാം പല സന്ദർഭങ്ങളിലും ശ്രമം ചെയ്തു എങ്കിലും അതിലേക്കു ദൈവം നിശ്ചയിച്ചിട്ടുള്ള സമയവും നാഴികയും വരാഞ്ഞതിനാലോ നമ്മുടെ ബലഹീനതയുടെ പാപം നിമിത്തം ഈ ദിവ്യവേലയെ പൂർത്തിയാക്കാൻ നാം അയോഗ്യനാണെന്നു അവിടേക്കു തോന്നിയിട്ടോ ഈ ആഗ്രഹം സാധിച്ചു കാണ്മാൻ നമ്മുടെ ജഡകണ്ണുകളാൽ കഴിതാതെപോയതു നമ്മുടെ ആയുസ്സിൽ ഏറ്റവും വലിയ നിർഭാഗ്യമായി നാം ഗണിക്കുന്നു. എങ്കിലും ഇതിൽ നമുക്ക് ഇച്ഛാഭംഗമോ നിരാശയോ ഇല്ലെന്നു നിങ്ങൾ അറിഞ്ഞിരിക്കേണ്ടതാണ്. കർത്താവിന്റെ ഭവനത്തെ പണിയിപ്പാൻ ദാവീദു വളരെ ആഗ്രഹിക്കയും അതിനായി വേണ്ട സാമാനങ്ങളെ ശേഖരിക്കയും ചെയ്തു എങ്കിലും ആ പ്രവൃത്തി നടത്താൻ അവന്റെ പുത്രനായ ശ്ലേമ്മോനെയാണല്ലോ താൻ തിരഞ്ഞെടുത്തത്. അപ്രകാരം ദൈവാലയമാകുന്ന നമ്മുടെ സഭയുടെ കെട്ടുമതികളെ പണിയിക്കുന്നതിനു ദൈവം തന്റെ ദൂതനായി തിരഞ്ഞെടുത്തിരിക്കുന്നതു നമ്മുടെ പിൻഗാമിയെ ആയിരിക്കാമെന്നു നാം ആശംസിക്കുന്നു. ദാവീദു തന്റെ പുത്രനെ വിളിച്ചു, “എന്റെ പുത്രാ! കർത്താവു നിന്നോടുകൂടെ ഇരിക്കുമാറാകട്ടെ. നീ വർദ്ധിച്ചു നിന്റെ ദൈവമായ കർത്താവിന്റെ ഭവനത്തെ പണിയിക്ക. നീ നിന്റെ ദൈവമായ കർത്താവിന്റെ ന്യായപ്രമാണത്തെ ആചരിക്കേണ്ടുന്നതിനു കർത്താവു നിനക്കു ജ്ഞാനത്തെയും അറിവിനെയും തന്നു ഇസ്രായേലിനെക്കുറിച്ചു നിനക്കു കല്പന നല്കുമാറാകട്ടെ” എന്നീ വചനങ്ങളാൽ ശ്ലേമ്മോനെയും, അവനെ സഹായിക്കണമെന്നു പറഞ്ഞു ഇസ്രായേലിലെ പ്രഭുക്കന്മാരെയും ധൈര്യപ്പെടുത്തിയതുപോലെ നമ്മുടെ സഭാഭവനത്തിന്റെ ഈ കേടുകളെ പണിയിച്ച് അതിൽ സമാധാനവും ഐക്യവും വർദ്ധിപ്പിക്കുവാനുള്ള ചുമതല നമ്മുടെ പിൻഗാമിയെയും ആ ദിവ്യവേലയിൽ സഹായിപ്പാൻ നിങ്ങളിൽ ഓരോരുത്തനെയും നാം പ്രത്യേകം പ്രത്യേകം ഭരമേല്പിക്കുന്നു. എന്തെന്നാൽ, ഇതു എല്ലാ പ്രകാരത്തിലും ദൈവകണ്ണുകളിൽ ഇഷ്ടമുള്ള സംഗതിയാകുന്നു. “നാം ഒന്നായിരിക്കുന്നതുപോലെ ഇവരും ഒന്നാകേണ്ടുന്നതിനു ഞാൻ അവരിലും നീ എന്നിലുമായി അവർ ഏകത്വത്തിലേക്കു തിരിഞ്ഞവരായിരിക്കണമേ” എന്നു നമ്മുടെ ദിവ്യരക്ഷകൻ തന്റെ കഷ്ടാനുഭവത്തിന് അല്പംമുമ്പു തന്റെ ശിഷ്യന്മാർക്കുവേണ്ടി പിതാവിനോടുചെയ്ത പ്രാർത്ഥന തന്നെയാണ് നാം ആഗ്രഹിക്കുന്നതു. ഈ ആഗ്രഹം നിശ്ചയമായും ഒരിക്കൽ സാധിക്കുമെന്നു നാം ഉറപ്പായി വിശ്വസിക്കയും ചെയ്യുന്നു.

കടശ്ശി, പ്രിയമക്കളെ! നീതിമാൻ ആരുമില്ല, ഒരുത്തൻ പോലുമില്ല. നമ്മുടെ കർത്താവിന്റെ രക്തത്താലല്ലാതെ ഒരു നീതിമാനും നീതീകരിക്കപ്പെടുന്നില്ല. നമ്മുടെ ഭരണകാലത്തു നാം നിങ്ങളിൽ ആരെയെങ്കിലും വ്യസനിപ്പിക്കയോ നഷ്ടപ്പെടുത്തുകയോ മനസ്സോടും മനസ്സുകൂടാതെയും അറിവോടും അറിവുകൂടാതെയും വല്ല ദോഷവും ചെയ്കയോ ചെയ്തുപോയിട്ടുണ്ടെങ്കിൽ അവയെല്ലാം പാപികൾക്കുവേണ്ടി തന്റെ ജീവനെ ഏല്പിച്ചുകൊടുക്കയും തന്നെ കുരിശിൽ തൂക്കിയവർക്കുവേണ്ടി തന്റെ പിതാവിനോടു പ്രാർത്ഥിക്കയും ചെയ്തവനായ കർത്താവീശോമ്ശിഹായിൽ നമ്മോടു ക്ഷമിക്കണമെന്നു നാം ഓരോരുത്തനോടും അപേക്ഷിക്കുന്നു. അപ്രകാരംതന്നെ ആരെങ്കിലും നമ്മോടു വല്ലതും പ്രവർത്തിച്ചിട്ടുണ്ടെങ്കിൽ അതു നാം നമ്മുടെ മനസ്സിൽ അശ്ശേഷം ശേഷിപ്പിച്ചിട്ടില്ലെന്നും മ്ശിഹായിൽ നാം ക്ഷമിച്ചിരിക്കുന്നു എന്നും നിങ്ങളെ നാം അറിയിച്ചുകൊള്ളുന്നു. പിന്നെയും പ്രിയരേ! നിങ്ങൾ ഒരുത്തനുവേണ്ടി ഒരുത്തൻ പ്രാർത്ഥിപ്പീൻ എന്നു വിശുദ്ധ യാക്കോബ് കല്പിച്ചിരിക്കുന്നതുപോലെ നമുക്കുവേണ്ടി നിങ്ങൾ പ്രാർത്ഥിപ്പീൻ. നാം മരിക്കുന്നതായാലും സ്വസ്തത പ്രാപിക്കുന്നതായാലും നിങ്ങളുടെ പ്രാർത്ഥന നമുക്കു വിലയേറിയ സഹായകമാകുന്നു. “ഞാൻ നല്ല പോർ പൊരുതു, ഓട്ടത്തെ തികച്ചു. വിശ്വാസത്തെ കാത്തു, ഇനി നീതിയുടെ കിരീടം എനിക്കായി വച്ചിരിക്കുന്നു. ആയതു നീതിയുള്ള ന്യായാധിപതിയായ കർത്താവ് ആ ദിവസത്തിൽ എനിക്കു തരും” എന്നു വിശുദ്ധ പൗലൂസ് തന്നെക്കുറിച്ചു തന്നെ പറഞ്ഞ വചനം പാപിയായ നമ്മിലും നിവർത്തിക്കുന്നതിനായി നമുക്കുവേണ്ടി ഇപ്പോഴും നമ്മുടെ കാലശേഷവും നിങ്ങൾ പ്രാർത്ഥിക്കയും പട്ടക്കാർ കുർബ്ബാന ചൊല്ലുകയും ചെയ്യണമെന്നു നിങ്ങളുടെ സ്നേഹത്തോടു നാം അപേക്ഷിക്കുന്നു.

നമ്മുടെ കർത്താവായ യേശുമ്ശിഹാ അദൃശ്യമായിരിക്കുന്ന തന്റെ വലത്തുകൈ ബലഹീനനും പാപിയുമായ നമ്മുടെ വലത്തുകൈയോടുകൂടെ നിങ്ങളുടെമേൽ നീട്ടി നിങ്ങളെയും നിങ്ങളുടെ ഭവനങ്ങളെയും നിങ്ങളുടെ കൈകൾ ചെയ്യുന്ന എല്ലാ വേലകളെയും അനുഗ്രഹിക്കയും നമ്മെയും നിങ്ങളെയും വിശ്വാസികളായ നിങ്ങളുടെ എല്ലാ മരിച്ചുപോയവരെയും നിന്റെ സ്വർഗ്ഗീയ പറുദീസായിൽ ആശ്വസിപ്പിക്കയും ചെയ്‌വാൻ നാം പ്രാർത്ഥിക്കുന്നു.

അതു ദൈവമാതാവായ വിശുദ്ധ കന്യകമറിയാമ്മിന്റെയും സകല പരിശുദ്ധന്മാരുടെയും പ്രത്യേകം നമ്മുടെ കാവൽക്കാരനായ മാർത്തോമ്മാ ശ്ലീഹായുടെയും പ്രാർത്ഥനകളാൽതന്നെ, ആമ്മീൻ.

പിതാവായ ദൈവത്തിന്റെ സ്നേഹവും ഏകജാതനായ പുത്രന്റെ കൃപയും വിശുദ്ധ റൂഹായുടെ സംബന്ധവും സഹവാസവും നമ്മുടെ പ്രിയമക്കളെ! നിങ്ങൾ എല്ലാവരോടും കൂടെ എന്നേക്കും ഉണ്ടായിരിക്കട്ടെ, ആമ്മീൻ.

എന്നു 1909-മാണ്ടു ഇടവമാസം 28-നു കോട്ടയത്തു ചെറിയ പള്ളിയിൽനിന്നും

---

മലങ്കരഇടവക പത്രിക 1909 ഇടവം - പുസ്തകം 18 ലക്കം 5

സമ്പാദകൻ: ജോയ്സ് തോട്ടയ്ക്കാട്

ലേഖനം

# "അരക്കുർബ്ബാന"യും അനന്തരസംഭവങ്ങളും

അഡ്വ. ജി. കോശി ബി.എ.; ബി.എൽ., അഞ്ചൽ

സിമ്മനാരി സ്ഥാപിക്കുന്നതിന് കേണൽ മൺട്രൊ വളരെ യേറെ സഹായങ്ങൾ സുറിയാനിസഭയ്ക്കു ചെയ്തുതന്നു. എന്നാൽ, സിമ്മനാരിയുടെ മേൽനോട്ടം വഹിക്കുന്നതിന് ആംഗ്ലേയ മിഷനിലെ ഒരു ധ്വരയെ നിയമിച്ചാക്കിയതിന്റെ ഉദ്ദേശശുദ്ധിയെ സംശയരൂപത്തിൽ ആരും വീക്ഷിച്ചില്ല. സുറിയാനി ക്രിസ്ത്യാനികളുടെ ആത്മമിത്രവും അവരുടെ ഉൽക്കർഷത്തിൽ അതീവ തല്പരനുമായിരുന്ന റസിഡന്റിന്റെ ചുവടുവയ്പുകൾ നന്മയുടെയും സ്നേഹാതിരേകത്തിന്റെയും പ്രകടനം മാത്രമായിട്ടെ സുറിയാനി ക്രിസ്ത്യാനികൾ കരുതിയുള്ളു. സുറിയാനിസഭയിൽ നിലവിലിരുന്ന "അനാചാരങ്ങളെ" (കത്തോലിക്കാസഭയുമായുണ്ടായ സംസർഗ്ഗത്തിൽനിന്ന്) ഉന്മൂലനം ചെയ്ത് അദ്ദേഹം സങ്കല്പിച്ചിരുന്ന സഭയുടെ ആദിമ വിശുദ്ധിയിലേക്ക് നയിക്കുന്നതിനും ശക്തീകരിക്കുന്നതിനും ആത്മാർത്ഥമായി ആഗ്രഹിച്ചുകൊണ്ടായിരുന്നു ഈ നിയമനം. സുറിയാനി സഭയിലെ പുരോഹിതന്മാരെ പരിശീലിപ്പിക്കുന്നതിനുവേണ്ടി സ്ഥാപിച്ച സിമ്മനാരിയിൽ ആംഗ്ലേയ മിഷനിലെ ഒരാളെ താമസിപ്പിക്കുന്നതിൽ ഔചിത്യരാഹിത്യം ദർശിച്ച റസിഡന്റ് പ്രഥമ മിഷണറിയായ മി. നോർട്ടൻ ആലപ്പുഴ താമസിച്ചുകൊണ്ട് കോട്ടയത്ത് സിമ്മനാരിയിൽ വന്നാൽ മതിയെന്ന് ഏർപ്പാടു ചെയ്യുകയുണ്ടായി.

വലിയ മാർ ദീവന്നാസ്യോസിന്റെ ഭരണകാലത്ത് ഡോക്ടർ ബുക്കാനൻ മലങ്കരസഭ സന്ദർശിച്ചപ്പോൾ ആംഗ്ലേയസഭയും സുറിയാനി സഭയും തമ്മിൽ യോജിച്ച് പ്രവർത്തിച്ചാൽ നന്നായിരിക്കുമെന്ന് ആഗ്രഹം പ്രകടിപ്പിക്കുകയുണ്ടായി. "ഞങ്ങളുടെ സഭയുടെ അന്തസ്സും നിർമ്മലതയും നഷ്ടപ്പെടുത്തുന്നതിന് ആവശ്യപ്പെടാത്തപക്ഷം യോജിപ്പിനുവേണ്ടി എന്ത് ത്യാഗം സഹിക്കുന്നതിനും ഞാൻ തയ്യാറാണ്" എന്നായിരുന്നു തിരുമേനി പ്രതിവചിച്ചത്. ഈ കൂടിക്കാഴ്ച 1806 ലായിരുന്നു. ഡോ. ബുക്കാനൻ പ്രകടിപ്പിച്ച ആഗ്രഹം ആംഗ്ലേയ മിഷനിലെ എല്ലാ ധ്വരമാർക്കും ഉണ്ടായിരുന്നു. ആദ്യമാദ്യം ഇവിടെ എത്തിയവർ കൂടുതൽ പക്വമതികളും സൗമ്യപ്രകൃതം ഉള്ളവരുമായിരുന്നു. പോരെങ്കിൽ മലങ്കരസഭയെ ശക്തീകരിക്കുകയും സമുദ്ധരിക്കുകയും ചെയ്യുന്നതോടുകൂടി അവരുടെ "മനസ്സിനെ സജ്ജമാക്കണം" എന്ന സുദൃഢമായ അഭിപ്രായമായിരുന്നു മൺട്രോയ്ക്കുണ്ടായിരുന്നത്. ഉദ്ബുദ്ധരും വിജ്ഞരുമാകുമ്പോൾ അവർ സ്വമനസ്സാലെ ആംഗ്ലേയ വിശ്വാസത്തിലേയ്ക്ക് തിരിഞ്ഞുകൊള്ളുമെന്ന ശുഭാപ്തിവിശ്വാസം റസിഡന്റിനുണ്ടായിരുന്നു. നയപരമായ ഈ സമീപനം ആദ്യകാലമിഷണറിമാർ പുലർത്തി. അതുകൊണ്ട് സുറിയാനി ക്രിസ്ത്യാനികളോട് അവർ സൗമ്യമായും സ്നേഹപൂർവ്വവും പെരുമാറി. അവർ ഒരു പ്രതിസന്ധി സൃഷ്ടിച്ചില്ലെന്ന് ചുരുക്കം.

1818-ൽ മി. ഫെൻ വൈദികസിമ്മനാരി പ്രിൻസിപ്പലായി ചാർജ്ജെടുത്തു. വളരെ സമർത്ഥനും വിദ്യാസമ്പന്നനും പ്രഗത്ഭമതിയുമായിരുന്നു ഈ മിഷണറി. ഇദ്ദേഹത്തിന്റെ നിർബ്ബന്ധത്തിനു വഴങ്ങി മെത്രാപ്പോലീത്താ 1818 ഡിസംബർ 3-ാം തീയതി മാവേലിക്കരവച്ച് പള്ളി പ്രതിപുരുഷയോഗം വിളിച്ചുകൂട്ടി. നാല്പതിൽപരം പട്ടക്കാരും എഴുന്നൂറ് അയ്മേനികളും യോഗത്തിൽ സംബന്ധിച്ചു. സുറിയാനി സഭയിൽ വരുത്തേണ്ട പരിഷ്ക്കാരങ്ങളെക്കുറിച്ച് മി. ഫെൻ ദീർഘമായി പ്രസംഗിച്ചു. വി. കന്യകമറിയാമ്മിനോടുള്ള അപേക്ഷയെയാണ് അദ്ദേഹം കഠിനമായി ആക്ഷേപിച്ചത് സുറിയാനി സഭയിൽ അന്ധവിശ്വാസങ്ങളും അനാചാരങ്ങളും നടമാടുന്നു എന്ന് അദ്ദേഹം പരിതപിച്ചു. പരിശുദ്ധന്മാരോടുള്ള പ്രാർത്ഥന, മരിച്ചവർക്കുവേണ്ടി നടത്തുന്ന കർമ്മങ്ങൾ, ശ്രാദ്ധം മുതലായവ ക്രിസ്തീയമല്ലെന്നും വേദപുസ്തകാനുസൃതമല്ലെന്നും അദ്ദേഹം വിവരിച്ചു. സുറിയാനി സഭ ഉപയോഗിക്കുന്ന തക്സാ പരിഷ്ക്കരിച്ച് വേദാനുസരണം ക്രമപ്പെടുത്തണമെന്ന് നിർദ്ദേശിച്ചു. ഈ വിഷയത്തെക്കുറിച്ച് പഠിച്ച് റിപ്പോർട്ട് ചെയ്യാൻ ആറ് പട്ടക്കാരെ കമ്മറ്റിയായി നിയമിച്ചു. (പി. ചെറിയാന്റെ സഭാചരിത്രം) ഈ കമ്മറ്റിയാതൊരു റിപ്പോർട്ടും സമർപ്പിച്ചതായി കാണുന്നില്ല. മിഷണറിമാരുടെ അഭിപ്രായങ്ങൾ സിമ്മനാരിയിൽ പാഠ്യവിഷയങ്ങളോടൊപ്പം വിശദീകരിക്കുന്നതിനും പള്ളികളിലെ കർമ്മാദികൾ നടത്താൻ സൗകര്യം ലഭിക്കുമ്പോൾ അവിടെവച്ചും അവർ പരസ്യമായി പ്രചരിപ്പിച്ചു പോന്നു.

> **മിഷണറിമാരുടെ സഹായത്തോ ടെ അങ്ങിങ്ങ് പുതിയ പള്ളികൾ സ്ഥാപിക്കാനും വെട്ടിച്ചുരുക്കിയ തക്സാ ഉപയോഗിച്ച് അവരുടെ പാർശ്വവർത്തികളായ പട്ടക്കാർ കുർബ്ബാന ചൊല്ലാനും തയ്യാറായി. വെട്ടിച്ചുരുക്കിയ തക്സാ ഉപയോഗിച്ച് നടത്തിപ്പോന്ന കുർബ്ബാന "അരക്കുർബ്ബാന" എന്ന പരിഹാസപ്പേരിൽ അക്കാലത്ത് പരക്കെ അറിയപ്പെട്ടു**

1825-ൽ ദീവന്നാസ്യോസ് നാലാമൻ (ചേപ്പാട്ട്) മലങ്കര മെത്രാപ്പോലീത്തായായി ഭരണമേറ്റു. വിശ്വാസകാര്യത്തിലോ ആചാരാനുഷ്ഠാനങ്ങളിലോ തരിമ്പും വ്യത്യാസം വരുത്തുന്നതിന് അദ്ദേഹം തയ്യാറില്ലായിരുന്നു. മിഷണറിമാരുടെ അഭിപ്രായങ്ങൾ സഹിഷ്ണതയോടെ കേൾക്കുമായിരുന്നെങ്കിലും സ്തുതി ചൊവ്വാകപ്പെട്ട സുറിയാനി സഭയുടെ വിശ്വാസാചാരങ്ങൾ പരിപാവനവും പാരമ്പര്യങ്ങൾക്ക് അനുസൃതവുമെന്ന് തിരുമേനി ദൃഢമായി വിശ്വസിച്ചു. തോന്നുമ്പോൾ തോന്നുന്നതുപോലെ മാറ്റാനും മറിക്കാനുമുള്ളതല്ല വിശ്വാസസംഹിതയെന്ന് സംശയലേശമെന്യേ അദ്ദേഹം പ്രസ്താവിച്ചു.

ചെറുപ്പക്കാരായ മിഷണറിമാർ (റവ. പീറ്റ്, റവ. വുഡ്കോക്ക്) സിമ്മനാരി ചുമതലക്കാരായി എത്തിയപ്പോൾ സംഗതികൾ ആകെ വഷളായി. തങ്ങളുടെ മുൻഗാമികൾ പതിനെട്ട് വർഷമായി പരിശ്രമിച്ചിട്ടും സുറിയാനി സഭയെ പരിഷ്ക്കരിച്ച് നവീകരിക്കാൻ കഴിഞ്ഞില്ലല്ലോ എന്ന ദുഃഖസത്യം അവരെ അസ്വസ്ഥരാക്കി. ഒട്ടും അമാന്തിക്കാതെ സുറിയാനിസഭയെ നവീകരിച്ചേ അടങ്ങു എന്ന വാശിയിൽ അവർ പ്രവർത്തിച്ചു തുടങ്ങി. ഒളിഞ്ഞും തെളിഞ്ഞും മിഷണറിമാരെ പിന്താങ്ങി പാലക്കുന്നത്ത് അബ്രഹാം മല്പാനും സജീവമായി രംഗത്തിറങ്ങി. പള്ളികൾ സന്ദർശിക്കുന്നതോടൊപ്പം സുവിശേഷങ്ങളുടെ മലയാളം വിവർത്തനം അവിടവിടെ വിതരണം ചെയ്യുകയും കൂട്ടത്തിൽ തങ്ങളുടെ നവീകരണോപദേശങ്ങൾ യഥായോഗ്യം യഥാവസരം പ്രചരിപ്പിക്കുന്നതിൽ മിഷണറിമാർ താല്പര്യം കാണിക്കുകയും ചെയ്തു. ഇതോടുകൂടി മെത്രാപ്പോലീത്തായും മിഷണറിമാരും തമ്മിലുള്ള ഭിന്നത പരമകാഷ്ടയിലെത്തി. പ്രതിവാര റിപ്പോർട്ട് മിഷണറിമാരിൽനിന്ന് മദ്രാസി



ലേയ്ക്കും കൽക്കട്ടയ്ക്കും പോകുന്നുണ്ടായിരുന്നു.

അങ്ങനെയിരിക്കെ 1835–ൽ കൽക്കട്ടാ ബിഷപ്പ് വിത്സൻ തിരുവിതാംകൂറിലെത്തി. സുറിയാനി സഭയിൽ ഉടൻ വരുത്തേണ്ട ആറ് പരിഷ്ക്കാരനിർദ്ദേശങ്ങൾ അസിസ്റ്റന്റ് റസിഡന്റിന്റെ സാന്നിദ്ധ്യത്തിൽ ബിഷപ്പ് മെത്രാപ്പോലീത്തായെ ഏല്പിച്ചു. സമുദായാംഗങ്ങളുമായി ആലോചിച്ച് മറുപടി പറയാമെന്ന് തിരുമേനി കല്പിച്ചു.

ബ്രിട്ടീഷ് ഗവൺമെന്റിന്റെ വൻപും മുഷ്ക്കും അധികാരഗർവ്വും ഗവൺമെന്റുദ്യോഗസ്ഥന്മാരിലെന്നപോലെ ആത്മീയ സ്ഥാനികളിലും അല്പമോ അധികമോ ആയി കുടികൊണ്ടിരുന്നതിൽ അത്ഭുതത്തിന് വകയില്ലല്ലോ!

**നിർദ്ദേശങ്ങൾ ഇവയായിരുന്നു.**

1. സ്വഭാവത്തിനും വിജ്ഞാനത്തിനും സർട്ടിഫിക്കറ്റ് ലഭിച്ചവർക്ക് മാത്രമേ ഭാവിയിൽ പട്ടംകൊടുക്കാൻ പാടുള്ളു.

2. സുറിയാനിപ്പള്ളികളുടെ കണക്കുകൾ പരിശോധനയ്ക്ക് റസിഡന്റിന്റെ പേർക്കയയ്ക്കണം.

3. പട്ടക്കാരെ മാന്യമായി സംരക്ഷിക്കുന്നതിന് ഒരു സ്ഥിര ഫണ്ടുണ്ടാക്കണം.

4. കോശസ്ഥിതി അനുവദിക്കുന്നതനുസരിച്ച് എല്ലാ സുറിയാനി ഇടവകയിലും വിദ്യാലയങ്ങൾ സ്ഥാപിക്കണം.

5. സി.എം.എസുകാർ ചെയ്തുവരുന്നതുപോലെ സുവിശേഷം മലയാളത്തിൽ ജനങ്ങൾക്ക് വ്യാഖ്യാനിച്ചുകൊടുക്കണം.

6. ജനങ്ങൾക്ക് സുറിയാനി ഭാഷ വശമില്ലാത്തതുകൊണ്ട് പരസ്യാരാധന മലയാളത്തിൽ നടത്തുകയും സുറിയാനി തക്സാകളിൽനിന്ന് ദീർഘമല്ലാത്ത ഒരു തക്സാ മലയാളത്തിൽ രൂപീകരിക്കുകയും ചെയ്യണം.

പരിശുദ്ധന്മാരോടുള്ള അപേക്ഷയും മരിച്ചവർക്കുവേണ്ടിയുള്ള പ്രാർത്ഥനയും കന്യകമറിയാമിനോടുള്ള മദ്ധ്യസ്ഥതയും മറ്റും ബിഷപ്പ് പ്രത്യേകമായി പരാമർശിക്കാതിരുന്നത്, തക്സാ പരിഷ്ക്കരണത്തിൽ ഇവയെല്ലാം ഉൾപ്പെട്ടുവരുമെന്നുള്ളത് കൊണ്ടാണ്.

1836 ജനുവരി 16–ാം തീയതി മാവേലിക്കര പുതിയകാവു പള്ളിയിൽവച്ച് പ്രതിപുരുഷയോഗം കൂടുന്നതിന് തിരുമേനി എല്ലാ പള്ളികൾക്കും കല്പന അയച്ചു. ഈ മഹായോഗത്തിൽവച്ച് മിഷണറിമാരുടെ നവീകരണ നിർദ്ദേശങ്ങൾ പാടെ നിരാകരിച്ച് പടിയോല എഴുതി പ്രതിനിധികൾ ഒപ്പുവച്ചു. "സ്തുതി ചൊവ്വാകപ്പെട്ട സുറിയാനിക്കാരുടെ പഠിത്തത്തിലും ക്രമവിശ്വാസത്തിലുമല്ലാതെ വേറെ യാതൊരു പഠിത്തവും വിശ്വാസവും നമ്മൾ അനുസരിച്ചു കൊള്ളുന്നില്ല" എന്ന പ്രതിനിധികളുടെ ധീരമായ പ്രഖ്യാപനംകേട്ട് ബിഷപ്പും മിഷണറിമാരും അന്തംവിട്ടിരുന്നുപോയി. സുറിയാനി സഭയുടെ ഒരു സമ്പൂർണ്ണയോഗമായിരുന്നു മാവേലിക്കരവച്ച് ചേർന്നതെന്ന് മിഷണറിമാർ സമ്മതിക്കുന്നുണ്ട്. പ്രോട്ടസ്റ്റന്റ് വിശ്വാസത്തിലും പഠിപ്പിക്കലുകളിലും ആകൃഷ്ടനായി മിഷണറിമാരെ സ്ഥാനത്തും അസ്ഥാനത്തും പിൻപറ്റിനിന്ന അബ്രഹാം മല്പാനും ഈ മഹായോഗത്തിൽ സംബന്ധിച്ചിരുന്നു. എതിർത്ത് അദ്ദേഹം ചെറുവിരൽപോലും അനക്കിയില്ല. എന്നാൽ, മിഷണറിമാരുടെ നവീകരണ പദ്ധതിക്ക് പിന്തുണയും പ്രോത്സാഹനവും നല്കി അവരുടെ വലംകൈയായി പ്രവർത്തിക്കുന്നതിൽ അദ്ദേഹം ജാഗരൂകനായിരുന്നു. തക്സാ പരിഷ്ക്കരിക്കുന്നതിന് മിഷണറിമാർ നിയോഗിച്ച നാല് പ്രഗത്ഭരായ കത്തനാരന്മാർ ഇവരായിരുന്നു. അബ്രഹാം മല്പാൻ, എരുത്തിക്കൽ മർക്കോസ് കത്തനാർ കൈതയിൽ ഗീവറുഗീസ് കത്തനാർ, അടങ്ങപ്പുറത്ത് യൗസേഫ് കത്തനാർ. ഇവരിൽ അബ്രഹാം മല്പാനും മർക്കോസ് കത്തനാരും സിമ്മനാരിയിൽ (ഭിന്നതയ്ക്ക് മുമ്പും പിമ്പും) മല്പാന്മാരായിരുന്നു."

മെത്രാപ്പോലീത്തായുടെ അനുവാദംകൂടാതെ പരിഷ്ക്കരിച്ച തക്സാ ഉപയോഗിച്ച് അബ്രഹാം മല്പാൻ സിമ്മനാരി ചാപ്പലിൽ കുർബ്ബാന ചൊല്ലിപ്പോന്നു. മിഷണറിമാരുടെ സഹായത്തോടെ അങ്ങിങ്ങ് പുതിയ പള്ളികൾ സ്ഥാപിക്കാനും വെട്ടിച്ചുരുക്കിയ തക്സാ ഉപയോഗിച്ച് അവരുടെ പാർശ്വവർത്തികളായ പട്ടക്കാർ കുർബ്ബാന ചൊല്ലാനും തയ്യാറായി. വെട്ടിച്ചുരുക്കിയ തക്സാ ഉപയോഗിച്ച് നടത്തിപ്പോന്ന കുർബ്ബാന "അരക്കുർബ്ബാന" എന്ന പരിഹാസപ്പേരിൽ അക്കാലത്ത് പരക്കെ അറിയപ്പെട്ടു.

മിഷണറിമാരും മെത്രാപ്പോലീത്തായും തമ്മിലുള്ള ഭിന്നത രൂക്ഷമായി. തന്റെ ആജ്ഞയ്ക്കും അഭീഷ്ടത്തിനും സഭയുടെ വിശ്വാസങ്ങൾക്കും പ്രത്യക്ഷത്തിൽ എതിരുനിന്ന അബ്രഹാം മല്പാനേയും കൂട്ടരേയും അദ്ദേഹം സഭയിൽനിന്ന് മുടക്കി. പൊതു പൂട്ടിലിരുന്ന ബസ്ഗാസാ മുറിയിൽ നിന്ന് വിലപിടിപ്പുള്ള സാധനങ്ങളും റിക്കാർഡുകളും മറ്റും റവ. പീറ്റ് അപഹരിച്ചുകൊണ്ടുപോയി. (ഇ.എം. ഫിലിപ്പ്) മെത്രാപ്പോലീത്തായെ സ്ഥാനഭ്രംശം ചെയ്യിക്കുന്നതിന് അബ്രഹാം മല്പാനും മറ്റ് പത്ത് കത്തനാരന്മാരും കൂടി റസിഡന്റ് ഫ്രേസറിന്റെ മുമ്പാകെ ഹർജ്ജി ബോധിപ്പിച്ചു. ഇതിൽ തിരുമേനിയെക്കുറിച്ച് പല ആരോപണങ്ങളും ഉന്നയിച്ചിരുന്നു. ഈ ഹർജ്ജിയെ മർത്തോമ്മാ സഭയോട് ചായ്‌വുള്ള ചരിത്രകാരന്മാർ "നവീകരണ പോർക്കളത്തിലെ കാഹളം" എന്നാണ് നാമകരണം ചെയ്തിരിക്കുന്നത്.

ഭിന്നത അപരിഹാര്യമായ വിധത്തിൽ മൂർച്ഛിച്ചപ്പോൾ വസ്തുക്കൾ ഭാഗംവച്ച് പിരിയാൻ ഇരുകൂട്ടരും സമ്മതിച്ചു. കൊച്ചി പഞ്ചായത്ത് കോടതിയുടെ തീർപ്പനുസരിച്ച് വസ്തുക്കൾ ഭാഗിച്ചു. ഇത്രയുമൊക്കെ ആയിട്ടും മെത്രാപ്പോലീത്തായ്ക്ക് സ്വൈരം കൊടുക്കാതെ അദ്ദേഹത്തെ സ്ഥാനഭ്രഷ്ടനാക്കാൻ എതിർകക്ഷികൾ നിരന്തരം ശ്രമിച്ചുകൊണ്ടിരുന്നു. അബ്രഹാം മല്പാന്റെ ഭാഗിനേയനായ മാത്യൂസ് മാർ അത്താനാസ്യോസ് ഇതിനകം മേല്പട്ടം പ്രാപിച്ച് മലങ്കരയിലെത്തിക്കഴിഞ്ഞിരുന്നു. സുറിയാനി ക്രിസ്ത്യാനികൾ തന്നെ അനുസരിച്ച് നടന്നുകൊള്ളണമെന്ന സർക്കാർ വിളംബരം സമ്പാദിച്ച് ഒരു ബദൽ ഭരണം

## ഡോ. റജി മാത്യൂസ്



എന്റെ മകൻ ഡോ. റജി മാത്യൂസിന്റെ മൂന്നാം ചരമ വാർഷികം പ്രമാണിച്ച് ആഗസ്റ്റ് 29–ന് സൗത്തു കാനറാ–ഇചിലംപാടി ഓർത്തഡോക്സ് പള്ളിയിൽ വി. കുർബ്ബാനയും ധൂപപ്രാർത്ഥനയും നടത്തുന്നതോടൊപ്പം സമീപ ഇടവകകളുടെ സഹകരണത്തിൽ നടത്തുന്ന യൂത്ത് കോൺഫറൻസിന് ഫാ. ഡോ. എം.ഒ. ജോൺ (ചീഫ് എഡിറ്റർ, മലങ്കര സഭാ ദീപം) നേതൃത്വം നല്കും. ഡോ. മാത്യൂസ് ചാരിട്ടബിൾ ട്രസ്റ്റിന്റെ സ്കോളർഷിപ്പ് വിതരണവും ഉണ്ടായിരിക്കും. എല്ലാവരേയും ക്ഷണിക്കുന്നു.

ഫാ. വി.ഐ. മാത്യൂസ്
വലിയപറമ്പിൽ
ബല്ല്യാം പി.ഒ., കടമ്പ
സൗത്തു കാനറാ

അദ്ദേഹം സ്ഥാപിച്ചു. ദീവന്നാസ്യോസ് നാലാമനിൽനിന്ന് ശെമ്മാശുപട്ടം സ്വീകരിച്ചു. മാത്യൂസ് ശെമ്മാശൻ മാത്യൂസ് മാർ അത്താനാസ്യോസ് ആയപ്പോൾ തന്റെ ഗുരുവിനെ ഏത് വിധത്തിലും സ്ഥാനഭ്രഷ്ടനാക്കുന്നതിനാണ് ഉറ്റ് ശ്രമിച്ചത്. ഈ അന്തരാളഘട്ടത്തിലാണ് പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസിനെ സഭ തെരഞ്ഞെടുത്ത് അന്ത്യോഖ്യയിൽ അയച്ച് മേല്പട്ട സ്ഥാനം കൊടുപ്പിച്ചത്.

1875-ൽ പത്രോസ് തൃതീയൻ പാത്രിയർക്കീസ് മലങ്കരയിൽ എഴുന്നെള്ളി. മാത്യൂസ് മാർ അത്താനാസ്യോസിന് അനുകൂലമായി കൊടുത്തിരുന്ന രാജകീയ വിളംബരം പിൻവലിപ്പിക്കുവാൻ അദ്ദേഹത്തിന് കഴിഞ്ഞു. മേലാൽ തിരുവിതാംകൂർ ഗവൺമെന്റ് മലങ്കരസഭയിലെ മേല്പട്ടക്കാരുടെ നിയമനങ്ങളിൽ പ്രവേശിക്കുന്നതല്ലെന്നും തർക്കങ്ങൾ കോടതിമുഖാന്തിരം തീർത്ത് കൊള്ളണമെന്നും കാണിച്ച് 1876 മാർച്ചിൽ വിളംബരം പ്രസിദ്ധപ്പെടുത്തി. അതോടുകൂടി മാത്യൂസ് മാർ അത്താനാസ്യോസിന്റെ പ്രതാപം നഷ്ടപ്പെട്ടു. 1877 -ൽ അദ്ദേഹം നിര്യാതനായി.

എന്നാൽ തനിക്ക് പിൻഗാമിയായി തോമസ് മാർ അത്താനാസ്യോസിനെ അദ്ദേഹം വാഴിച്ചിരുന്നു. പിന്തുടർച്ച വഴി സിമ്മനാരി സ്വത്തുക്കൾ അദ്ദേഹത്തിന്റെ കൈവശത്തിൽ ചെന്ന് ചേർന്നിരുന്നു. ഈ സ്വത്തുക്കൾ വീണ്ടെടുക്കുന്നതിനും മലങ്കര മെത്രാപ്പോലീത്താ എന്ന നിലയിൽ തന്റെ സ്ഥാനം ഉറപ്പിക്കുന്നതിനും പ്രഖ്യാപിച്ച് കിട്ടുന്നതിനുംവേണ്ടി പുലിക്കോട്ടിൽ ദീവന്നാസ്യോസ് തിരുമേനി ആലപ്പുഴ ജില്ലാ ക്കോടതിയിൽ ഒരു വ്യവഹാരം ബോധിപ്പിച്ചു. സിമ്മനാരി കേസ് എന്ന് അറിയപ്പെടുന്ന ഈ വ്യവഹാരം വിസ്താരക്കോടതിയിലും അപ്പീൽ കോടതികളിലും തിരുമേനിക്ക് അനുകൂലമായി തീരുമാനിക്കപ്പെട്ടു. റോയൽ കോടതി വിധിയോടെ നവീകരണക്കാർക്ക് ഗത്യന്തരമില്ലാതെ സുറിയാനിസഭ ഉപേക്ഷിച്ച് "മർത്തോമ്മാസഭ" എന്നപേരിൽ പുതിയ സഭ സ്ഥാപിച്ച് വേറിട്ടുപോയി.

മെത്രാപ്പോലീത്തായായി സ്ഥാനം ഏറ്റ കാലം മുതൽ അന്ത്യംവരെ ദീവന്നാസ്യോസ് നാലാമനും വിശ്വാസസംരക്ഷണത്തിനുവേണ്ടി പോരാടേണ്ടിവന്നു. പ്രോട്ടസ്റ്റന്റ് വിശ്വാസം അടിച്ചേല്പിക്കുവാൻ കിണഞ്ഞു പരിശ്രമിച്ച മിഷണറിമാർ സാദ്ധ്യമായ എല്ലാ വഴികളും പരീക്ഷിച്ച് പിൻവാങ്ങിയശേഷം വസ്തുക്കളുടെ വീതം പറ്റിക്കൊണ്ട് പിരിഞ്ഞുപോയി. മിഷണറിമാരുമായുള്ള സമ്പർക്കത്തിലും സഹകരണത്തിലും തങ്ങളിലേയ്ക്ക് പകർന്ന പ്രോട്ടസ്റ്റന്റ് വിശ്വാസവും അരക്കുർബ്ബാനയുമായി സഭയുടെ കെട്ടുപാടുകൾക്കകത്ത് ശേഷിച്ച നവീകരണക്കാരെ എന്നേയ്ക്കുമായി ബഹിഷ്ക്കരിക്കുന്നതിനുള്ള നിയോഗം ദീവന്നാസ്യോസ് അഞ്ചാമനിൽ നിക്ഷിപ്തമായി. ആ നിയോഗം അതിന്റെ എല്ലാ അർത്ഥവ്യാപ്തിയോടുംകൂടി ഭംഗിയായി നിർവ്വഹിക്കുന്നതിന് സർവ്വശക്തൻ അദ്ദേഹത്തെ ഒരുക്കി.

ദീവന്നാസ്യോസ് അഞ്ചാമൻ തൊട്ടതെല്ലാം പൊന്നാവുകയായിരുന്നു. അത്ര മാത്രം വൈശിഷ്ട്യമാർന്ന ഒരു വ്യക്തിത്വവും പ്രവർത്തനശൈലിയുമായിരുന്നു അദ്ദേഹത്തിനുണ്ടായിരുന്നത്. നയകോവിദനും ദീർഘവീക്ഷണചതുരനുമായ തിരുമേനി സമുദായത്തിന്റെ അഭ്യുന്നതിക്കുവേണ്ടി വളരെയേറെ കാര്യങ്ങൾ ചെയ്തു. തന്റെ പേരുകാരായ മുൻഗാമികൾ തുടങ്ങിവച്ച ശ്രേഷ്ഠമായ "ദീവാന്നാസ്യോസ് പാരമ്പര്യം" വൻപിലും വിസ്തൃതിയിലും അരക്കിട്ടുറപ്പിച്ച് ദൃഢപ്പെടുത്തി. തന്റെ ജീവിതകാലത്ത് തന്നെ സമർത്ഥനും പണ്ഡിതനും പ്രാപ്തനുമായ മറ്റൊരു ദീവന്നാസ്യോസിനെ അസിസ്റ്റന്റും പിൻഗാമിയുമായി വാഴിക്കാനുള്ള ഭാഗ്യവും അദ്ദേഹത്തിന് സിദ്ധിച്ചു. അദ്ദേഹത്തിന്റെ പൗരോഹിത്യ ജൂബിലി ആർഭാടപൂർവ്വം ആഘോഷിച്ച് മലങ്കരസഭ ആ മഹാചാര്യനോടുള്ള ഭക്തിയും കൂറും സ്നേഹവും നന്ദിയും പിന്തുണയും പ്രകടിപ്പിച്ച് സംതൃപ്തിയടയുകയുണ്ടായി. കാർമേഘങ്ങൾ മൂടിക്കെട്ടി നിന്ന ആകാശം മഴപെയ്ത് തെളിഞ്ഞ് നിർമ്മലമാകുന്നതുപോലെ അദ്ദേഹം ഭരണം നടത്തിയ കാലഘട്ടത്തിൽ നേരിടേണ്ടിവന്ന ദുർഘടങ്ങളെല്ലാം ക്രമേണ നീങ്ങി സ്വച്ഛന്ദസുഭഗമായ ഒരു അവസ്ഥാവിശേഷം സഭയിൽ സംജാതമായത് നിറഞ്ഞ ഹൃദയത്തോടെ നോക്കിക്കണ്ട് സംതൃപ്തമാനസനായി രംഗത്ത് നിന്ന് നിഷ്ക്രമിക്കാനുള്ള അസുലഭ ഭാഗ്യവും അദ്ദേഹത്തിന് കൈവന്നു.

അവിടുത്തെ പ്രാർത്ഥന സഭയ്ക്ക് കോട്ടയായിരിക്കട്ടെ.

## മലങ്കര ഇടവകയുടെ
## മാർ ദീവന്നാസ്യോസു മെത്രാപ്പോലീത്താ എഴുത്ത്

**മലങ്കര ഇടവകയിൽ ഉള്ള എല്ലാ പള്ളികളിലെയും വികാരിമാരും ദേശത്തുപട്ടക്കാരും പള്ളി കൈക്കാരരും ശേഷം ജനങ്ങളും കൂടി കണ്ടെന്നാൽ നിങ്ങൾക്കു വാഴ്വ്.**

**നമ്മുടെ സഭ വകയായ 3000 പൂരവാഹന്റെയും അതിൽനിന്നുള്ള എഴുവുകളുടെയും കാര്യവിചാരത്തിനായി പഞ്ചായത്ത് വിധിപ്രകാരം നമ്മുടെ സുറിയാനിപ്പള്ളി പ്രതിനിധികളുടെ യോഗത്താൽ തെരഞ്ഞെടുക്കപ്പെട്ട ട്രസ്റ്റികളിൽ ഒരുവനായിരുന്ന കോട്ടയത്തു കുന്നുമ്പുറത്തു കോര ഉലഹന്നാൻ എന്ന ആൾ മരിച്ചുപോയിരിക്കുന്ന വിവരം നിങ്ങൾ കേട്ടിരിക്കുമല്ലോ. മരിച്ചുപോയ ട്രസ്റ്റിക്കുപകരം ഒരു അത്മേനി ട്രസ്റ്റിയെ പഞ്ചായത്ത് വിധി അനുസരിച്ചു തിരഞ്ഞെടുക്കേണ്ടതു ആവശ്യമാകയാലും ഇപ്പോൾ വട്ടിപ്പണത്തിന്റെ പലിശയെ സംബന്ധിച്ചു തിരുവനന്തപുരം ജില്ലാക്കോർട്ടിൽ നടന്നുവരുന്ന വ്യവഹാരത്തിൽ ആ ട്രസ്റ്റി ഉടനെ കക്ഷി ചേരേണ്ടിയിരിക്കുന്നതിനാലും ട്രസ്റ്റിയെ തെരഞ്ഞെടുക്കുന്നതിനു ഒട്ടും താമസം പാടില്ലാത്തതാകുന്നു.**

**അതിനാൽ ഒരു ട്രസ്റ്റിയെ തിരഞ്ഞെടുക്കുന്നതിനു നമ്മുടെ എല്ലാ പള്ളികളുടെ യും പ്രതിനിധികൾ ഉൾപ്പെട്ട ഒരു മഹായോഗം വരുന്ന മേടമാസം മലയാളം കണക്കിൽ 12-നു സുറിയാനിക്കണക്കിൽ 11-നു ബുധനാഴ്ച 11 മണിമുതൽ കോട്ടയത്തു സിമ്മനാരിയിൽ കൂടുന്നതിനു നിശ്ചയിച്ചു എല്ലാ പള്ളികൾക്കും പ്രത്യേകം കല്പനകൾ അയച്ചിട്ടുള്ളതു കൂടാതെ ഈ പത്രികമൂഖേനയും വിവരം പ്രസിദ്ധപ്പെടുത്തുന്നു.**

**അതിനാൽ മലങ്കര ഇടവകയിൽ നമ്മുടെ അധികാരത്തും കീഴിലുള്ള എല്ലാ യാക്കോബായ സുറിയാനി പള്ളികളിലും നമ്മുടെ കല്പനയെ രണ്ടു ഞായറാഴ്ച വായിച്ചു പ്രസിദ്ധപ്പെടുത്തുകയും രണ്ടാം ഞായറാഴ്ച യോഗംകൂടി അതതു ഇടവകയിൽ നിന്ന് രണ്ടിൽ കുറയാതെ ആളുകളെ തങ്ങളുടെ പ്രതിനിധികളായി തിരഞ്ഞെടുത്തു യോഗം അധികാരപ്പെടുത്തി മേല്പറഞ്ഞ തീയതി പകൽ പത്തുമണിക്കുമുമ്പു കോട്ടയത്തു സിമ്മനാരിയിൽ എത്തുവാൻ തക്കവണ്ണം പള്ളി ചിലവുമ്മേൽ അയച്ചുകൊള്ളുകയും വേണം.**

**ഇതുകൂടാതെ, നമ്മുടെ അസോസിയേഷൻ കമ്മട്ടിയിൽ പല മെമ്പറന്മാരും മരിച്ചുപോയിരിക്കുന്നതിനാലും മറ്റും പുതിയ മെമ്പറന്മാരെ തിരഞ്ഞെടുക്കേണ്ടിയിരിക്കുന്നു. അതിനാൽ പള്ളികളിൽനിന്നു അയയ്ക്കുന്ന പ്രതിപുരുഷന്മാരെ അതിലേക്കും ചുമതലപ്പെടുത്തിയിരിക്കേണ്ടതാകുന്നു.**

**ദൈവത്തിന്റെ കൃപയും അനുഗ്രഹങ്ങളും സദാ നിങ്ങൾ എല്ലാവരോടുംകൂടെ വർദ്ധിച്ചിരിക്കുമാറാകട്ടെ.**

**1901-മാണ്ടു കുംഭമാസം 28-നു കൊല്ലത്തുനിന്നും**

**സമ്പാദകൻ: ജോയ്സ് തോട്ടയ്ക്കാട്**



# പത്രോസ് പാത്രിയർക്കീസ് ബാവായും പുലിക്കോട്ടിൽ തിരുമേനിയും

## അഡ്വ. പി.സി. മാത്യു പുലിക്കോട്ടിൽ, കുന്നംകുളം

പത്രോസ് പാത്രിയർക്കീസ് ബാവായുടെ കുന്നംകുളം സന്ദർശനത്തെക്കുറിച്ച് മലങ്കരസഭാമാസികയുടെ 1993 മാർച്ച്- ഏപ്രിൽ ലക്കങ്ങളിലായി തുടർച്ചയായി രണ്ട് ലേഖനങ്ങൾ ഈ എഴുത്തുകാരൻ എഴുതിയിരുന്നു. കുന്നംകുളത്ത് പൂർവ്വികർ പറഞ്ഞുകേട്ടിട്ടുള്ള വിവരങ്ങളും, സംഭവങ്ങളുമാണ് ആ ലേഖനങ്ങൾക്ക് ആധാരം. ബാവാ മലങ്കര സന്ദർശിച്ചപ്പോൾ ആദ്യം വന്നത് കുന്നംകുളത്തായിരുന്നു. കുന്നംകുളത്തുനിന്ന് തെക്കോട്ട് യാത്ര ചെയ്ത് രണ്ടുവർഷത്തോളം അദ്ദേഹം മലങ്കര ഒട്ടുക്ക് പള്ളി സന്ദർശനം നടത്തി. തിരിച്ച് സ്വന്തം നാട്ടിലേക്ക് മടങ്ങുവാൻ ഒരുങ്ങി ബാവാ കുന്നംകുളത്തുതന്നെ തിരിച്ചെത്തി. പോകുന്നതിന്റെ തലേ ആഴ്ചയാണ് കുന്നംകുളം ചിറളയം പള്ളിയിൽവെച്ച് കണ്ടനാട്ട് ഇടവകയ്ക്കുവേണ്ടി പൗലൂസ് മാർ ഈവാനിയോസിനേയും, കൊച്ചി ഇടവകയ്ക്കായി ശമവൂൻ മാർ ദീവന്നാസിയോസിനേയും വാഴിച്ചത്.

### എന്ന് തിരിച്ചുപോയി?

പത്രോസ് ത്രിതീയൻ പാത്രിയർക്കീസ് ബാവാ മലങ്കരയിൽ എത്തിയ തീയതി സഭാചരിത്രഗ്രന്ഥങ്ങളിൽ ഉണ്ട്. മലയാള വർഷം 1050 ഇടവമാസം 28-ാം തീയതിയാണ് (1875) ബാവാ കുന്നംകുളത്ത് എത്തിച്ചേർന്നത്. പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസിയോസിന്റെ ജീവചരിത്രം മൂക്കഞ്ചേരിൽ എം.പി. വർക്കി എഴുതി പ്രസിദ്ധീകരിച്ചതിൽ വിശദവിവരങ്ങൾ ഉണ്ട്. ബാവായുടെ യാത്ര ചിലവിനായി ആറ് പവൻ പുലിക്കോട്ടിൽ തിരുമേനി മുൻകൂട്ടി അയച്ചുകൊടുത്തിരുന്നു. പാത്രിയർക്കീസ് ബാവാമാരുടെ അന്നത്തെ ആസ്ഥാനമായിരുന്ന മർദ്ദീൻ പട്ടണത്തിൽനിന്ന് 1050-ൽ തന്റെ 74-ാമത്തെ വയസ്സിൽ ബാവാ കുസ്തന്തീനോസ് പോലീസിലേക്ക് (Constantinople) പുറപ്പെട്ടു തുർക്കി സുൽത്താനെ കണ്ടതിന്റെ ശേഷം അവിടെനിന്ന് നേരെ ലണ്ടനിലേക്കാണ് പോയത്. ലണ്ടനിൽവെച്ച് വിക്ടോറിയാ ചക്രവർത്തിനിയെയും, പ്രഭുക്കന്മാരെയും സന്ദർശിച്ചതിന്റെ ശേഷം 1050 ഇടവത്തിൽ ബാവാ ബോംബെയിൽ വന്ന് കപ്പലിറങ്ങി. മദ്രാസ് ഗവർണർ ഓണറബിൾ വില്യം റോബിൻസനെ കാണുന്നതിനായി മദ്രാസിലേക്കാണ് പോയത്. വേനൽക്കാല വിശ്രമത്തിനായി സായിപ്പ് ഊട്ടക്കമണ്ടിലാണെന്ന് അറിഞ്ഞതിനാൽ അങ്ങോട്ടു പുറപ്പെട്ടു. അവിടെ കുറച്ചു ദിവസം താമസിച്ച് ഗവർണ്ണറെ കണ്ടശേഷം കുന്നംകുളത്തേക്കു പോന്നു. തീവണ്ടിയിൽ ഷൊർണൂർ വന്നിറങ്ങി. കൂടെ ഒരു ശെമ്മാശ്ശനും, യെരുശലേമിലെ ഗ്രീഗോറിയോസ് മെത്രാനും വന്നിരുന്നു. ഈ ഗ്രീഗോറിയോസ് മെത്രാനാണ് പിന്നീട് അബ്ദുള്ളാ പാത്രിയർക്കീസ് എന്ന പേരിൽ മലങ്കരയിൽ വന്ന് ഇവിടെ നാശം വിതച്ചത്. ഇരട്ട കുതിരകളെ പൂട്ടിയ രഥത്തിൽ ബാവായും പരിവാരങ്ങളും കുന്നംകുളത്തു വന്നുചേർന്നു. അന്ന് ഷൊർണൂർ വരെ മാത്രമെ തീവണ്ടി ഉണ്ടായിരുന്നുള്ളു. ഷൊർണൂർ-എറണാകുളം തീവണ്ടിപ്പാത അന്ന് നിർമ്മിച്ചിരുന്നില്ല.

പത്രോസ് പാത്രിയർക്കീസ് ബാവാ എന്ന് മലങ്കരയിൽനിന്നും തിരിച്ചുപോയി എന്ന തീയതി കൃത്യമായി അറിവാൻ സഭാചരിത്ര ഗ്രന്ഥങ്ങൾ ആകെ തപ്പിയാലും ഫലം കിട്ടില്ല. ഈ എഴുത്തുകാരൻ ഒരു പാട് ഗ്രന്ഥങ്ങൾ പരിശോധിച്ചു. കൃത്യമായി തീയതി എവിടെയും കാണുന്നില്ല. കുറച്ച് ഉദാഹരണങ്ങൾ താഴെ കൊടുക്കുന്നു.

പാറേട്ട്—'മലങ്കര നസ്രാണികൾ'— വാല്യം 3. പേജ് 314. "പത്രോസ് പാത്രിയർക്കീസ് ബാവാ ഇവിടെനിന്നും പോയത് 1052 അവസാനത്തിൽ ആയിരുന്നു." ഏത് മാസത്തിലായിരുന്നു എന്നുപോലും ചരിത്രകാരനായ പാറേട്ട് പറയുന്നില്ല.

ഫീലിപ്പോസ്—'മാർത്തോമ്മാശ്ലീഹായുടെ ഇൻഡ്യൻസഭ'—പേജ് 225. "ഇങ്ങിനെ മലയാളത്ത് രണ്ടുവർഷത്തോളം താമസിച്ചശേഷം ബാവാ 1877-ൽ സിംഹാസനത്തിലേക്ക് തിരിച്ചുപോയി."

കൃത്യമായ തീയതി അദ്ദേഹത്തിന് അറിയാമായിരുന്നിട്ടും ചരിത്രപുസ്തകത്തിൽ എഴുതാൻ വിട്ടുപോയി! അതേപുസ്തകം പേജ് 226-ൽ പാത്രിയർക്കീസ് തിരിച്ചുപോയശേഷം 1877 കർക്കിടകം 3-ാം തീയതി മാർ മാത്യൂസ് അത്താനാസിയോസ് അന്തരിച്ചു എന്ന് എഴുതിയിട്ടുണ്ട്. (ഫീലിപ്പോസിന് ശരിയായ തീയതി അറിയാമായിരുന്നു എന്ന് വഴിയെ വെളിപ്പെടും). എം.പി. വർക്കി—'മലങ്കരസഭയുടെ മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ'— ജീവചരിത്രം. പേജ് 128 "ഇതിന്റെ ശേഷം ബാവാ വേറെ ചില പള്ളികളിൽ സഞ്ചരിക്കുകയും ഒടുവിൽ വടക്കോട്ടു പോകുന്ന വഴിക്കു കുന്നംകുളം പള്ളിയിൽവെച്ചു കോലഞ്ചേരി ഇടവകയുടെ മാർ ഈവാനിയോസിനും, കൊച്ചി ഇടവകയുടെ (കഴിഞ്ഞുപോയ) മാർ ദീവന്നാസ്യോസിനും സ്ഥാനം കൊടുക്കുകയും ചെയ്തതിന്റെ ശേഷം തീവണ്ടി കയറി ബോംബെയ്ക്കു തിരിച്ചു....."ഇവിടെയും തീയതി പറയുന്നില്ല. (മാർ ഈവാനിയോസ് കോലഞ്ചേരി സ്വദേശിയായിരുന്നു. കണ്ടനാട് ഇടവകയ്ക്കായിട്ടാണ് വാഴിച്ചത്). David Daniel--`The Orthodox Church of India' Page 179. "..... The Patriarch left Malankara in June 1877 (Idavam)

**പുലിക്കോട്ടിൽ തിരുമേനിയുടെ കാലത്തു നടന്ന**
**പള്ളിപ്രതിപുരുഷയോഗങ്ങളും മലങ്കര അസോസിയേഷൻ യോഗങ്ങളും**

**കോട്ടയം പഴയ സെമിനാരി**
- 1869 ഒക്ടോബർ 21
- 1870 ഫെബ്രുവരി 7
- 1886 സെപ്റ്റംബർ 11-13
- 1892 മാർച്ച് 30, 31
- 1895 നവംബർ 21-23
- 1901 ഏപ്രിൽ 24, 25
- 1908 ഫെബ്രുവരി 27

**പരുമല സെമിനാരി**
- 1873 സെപ്റ്റംബർ (6 ?)
- 1878 ഫെബ്രുവരി 18

**മുളന്തുരുത്തി**
- 1876 ജൂൺ 27-30

**വെളിയനാട്**
- 1877 ജനുവരി 27-30

*വർഗീസ് ജോൺ, തോട്ടപ്പുഴ*



മലങ്കര ഓർത്തഡോക്സ് സഭാവിജ്ഞാനകോശം—പേജ് 456. "1877 മെയ്മാസത്തിൽ സ്വദേശത്തേക്ക് മടങ്ങിപ്പോയി."

പരുമല തിരുമേനി 1877 മകരം ഒന്നാം തീയതി കൊച്ചിയിൽനിന്നും ചാത്തുരുത്തി കുഞ്ഞുവർക്കിക്ക് എഴുതിയ ഒരു കത്ത് ഡോ. സാമുവൽ ചന്ദനപ്പള്ളിയുടെ 'പരുമല ഗ്രീഗോറിയോസിന്റെ പവിത്ര രചനകൾ' എന്ന ഗ്രന്ഥത്തിൽ കൊടുത്തിട്ടുണ്ട്. പേജ് 85. അതിൽ പരുമല തിരുമേനി എഴുതിയതായി കാണുന്നു. ".....ഞങ്ങൾ ഈ കഴിഞ്ഞ ബുധനാഴ്ച ഇവിടെ എത്തി. പിതാവ് (പാത്രിയർക്കീസ് ബാവാ) ഇനി ഇവിടെ അധികം താമസമില്ല. ഉടനെ ശീമയ്ക്കു പോകുന്നു എന്നാണ് കക്ഷി കല്പിക്കുന്നത്....."

ചില സഭാചരിത്രങ്ങളിൽ പാത്രിയർക്കീസ് ബാവാ തിരിച്ചുപോയ കാര്യം തന്നെ എഴുതിയിട്ടില്ല. സഭാചരിത്രഗ്രന്ഥങ്ങൾ പരിശോധിച്ച് ശരിയായ തീയതി കണ്ടുപിടിക്കാൻ പ്രയാസമാണെന്ന് കണ്ട് കൃത്യമായ തീയതി അറിയുവാൻ സിമ്മനാരിയിലെ പ്രൊഫസർമാരോടും, മല്പാൻമാരോടും, കാര്യവിവരമുള്ള പലരോടും ചോദിച്ചു. ആർക്കും പിടിയില്ല. എല്ലാംകൂടി ആലോചിച്ച് സ്വയം ഒരു നിഗമനത്തിൽ എത്താൻ ശ്രമിച്ചു. 1877 മെയ് 17–ാം തീയതി (1052 ഇടവം 5–ാം തീയതി) സ്വർഗ്ഗാരോഹണപ്പെരുന്നാൾ ദിവസം (പഴയതീയതി) ചിറളയം പള്ളിയിൽവെച്ചാണ് കരോട്ടുവീട്ടിൽ ശെമവൂൻ മാർ ദീവന്നാസിയോസിനേയും, മുറിമറ്റത്തിൽ പൗലൂസ് മാർ ഈവാനിയോസിനേയും വാഴിച്ചതെന്ന് അറിയാം. അപ്പോൾ അതിനുശേഷം ഏതാനും ദിവസങ്ങൾ കഴിഞ്ഞായിരിക്കും ബാവാ മലങ്കരയിൽനിന്നും തിരിച്ചുപോയതെന്ന് ഊഹിക്കാം. മെത്രാൻസ്ഥാനാഭിഷേകം കഴിഞ്ഞ് രണ്ടാംദിവസം അതായത് ഇടവം 7–ാം തീയതി ശനിയാഴ്ച കുന്നംകുളത്തിന് കുറച്ച് നാഴിക വടക്കുള്ള ചാലിശ്ശേരി പള്ളിയിൽവെച്ചാണ് പുതുതായി വാഴിച്ച മുറിമറ്റത്തിൽ മാർ ഈവാനിയോസ് തിരുമേനിക്ക് സ്ഥാത്തിക്കോൻ നല്കിയത്. അപ്പോൾ 1052 ഇടവം 7–ാം തീയതിവരെ പാത്രിയർക്കീസ് ബാവാ മലയാള മണ്ണിൽ ഉണ്ടായിരുന്നു എന്ന് കാണാം.

## E.M. ഫീലിപ്പോസിന്റെ ഡയറി

പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസിന്റെ പ്രൈവറ്റ് സിക്രട്ടറിയും, വ്യവഹാര കാര്യസ്ഥനും, മലങ്കര അസോസിയേഷന്റെയും, മാനേജിംഗ് കമ്മറ്റിയുടേയും സിക്രട്ടറിയും മറ്റുമായി പ്രവർത്തിച്ച ഇടവഴിക്കൽ ഇ.എം. ഫീലിപ്പോസിന്റെ ഡയറിയിൽ സഭാകാര്യങ്ങളും, സംഭവങ്ങളും വ്യക്തമായി കുറിച്ചിട്ടിരുന്നു. അദ്ദേഹത്തിന്റെ കൊച്ചുമകൻ ഇ.എ. ഫിലിപ്പുമായി എഴുത്തുമുഖാന്തരം പരിചയപ്പെടാൻ ഇടയായി. പലരോടും എഴുതിചോദിച്ചപോലെ അദ്ദേഹവുമായി കത്തു മുഖേന പരിചയപ്പെട്ടപ്പോൾ പത്രോസ് പാത്രിയർക്കീസ് ബാവാ തിരിച്ചുപോയ തീയതി അറിയാമോ എന്ന് എഴുതി ചോദിച്ചു. ഇ.എം. ഫീലിപ്പോസിന്റെ ഡയറി പരിശോധിച്ച് അദ്ദേഹം ശരിയായ തീയതി എന്നെ എഴുതി അറിയിച്ചു. 27–9–1997–ൽ അദ്ദേഹം എനിക്ക് അയച്ച കാർഡിൽ ഇപ്രകാരം എഴുതി. "അയച്ച കത്തുകിട്ടി. മോറാൻ പത്രോസ് ത്രിതീയൻ തിരികെപോയത് ചാലിശ്ശേരി പള്ളിയിൽനിന്നും 1877 ഇടവം 9–ാം തീയതി (1877 മെയ് മാസം 21–ാം തീയതി)യാണ്. പട്ടാമ്പി വഴി തീവണ്ടി മാർഗ്ഗം ബോംബെയ്ക്കുപോയി. യാത്ര അയയ്ക്കാൻ മാർ ജോസഫ് ദീവന്നാസിയോസും ബോംബെയ്ക്കുപോയിരുന്നു."

അങ്ങിനെ വളരെ അന്വേഷണങ്ങൾക്കുശേഷം പത്രോസ് പാത്രിയർക്കീസ് ബാവാ തിരിച്ചുപോയ തീയതി ലഭിച്ചു. ഞായറാഴ്ച ചാലിശ്ശേരി പള്ളിയിൽ വി. കുർബ്ബാനയും കഴിഞ്ഞ് 9–ാം തീയതി തിങ്കളാഴ്ച ചാലിശ്ശേരിയിൽനിന്നും പട്ടാമ്പിയിൽചെന്ന് തീവണ്ടി കയറിയിരിക്കണം. ഇനി സഭാചരിത്രം എഴുതുന്നവർ തീയതി കിട്ടാതെ ബുദ്ധിമുട്ടേണ്ട എന്നു കരുതി ഇത്രയും എഴുതിയെന്നുമാത്രം.

പത്രോസ് പാത്രിയർക്കീസ് ബാവാ മലങ്കരയിൽനിന്നും തിരിച്ചുപോകാറായപ്പോ

## പുലിക്കോട്ടിൽ II ജോസഫ് മാർ ദീവന്നാസിയോസ് V മെത്രാപ്പോലീത്താ ജീവചരിത്രഫലകങ്ങൾ

**വർഗീസ് ജോൺ, തോട്ടപ്പുഴ**

**1832 ഡിസംബർ 7 / 1008 വൃശ്ചികം 24**

കുന്നംകുളം പുലിക്കോട്ടിൽ കുടുംബത്തിൽ താരു കുര്യൻ, താണ്ടമ്മ എന്നിവരുടെ പുത്രനായി ജനിച്ചു. ബാല്യകാലനാമം ഉട്ടൂപ്പ് (ഇട്ടൂപ്പ്).

**1845 ഒക്ടോബർ 5 / 1021 കന്നി 23**

കോതമംഗലം ചെറിയ പള്ളിയിൽവച്ച് ചേപ്പാട് മാർ ദീവന്നാസിയോസ് മെത്രാപ്പോലീത്തായിൽനിന്ന് കോറൂയോ പട്ടമേറ്റു.

**1849 / 1024**

ആർത്താറ്റ് പള്ളിയിൽവച്ച് സ്തേഫാനോസ് മാർ അത്താനാസിയോസ് മെത്രാപ്പോലീത്തായിൽനിന്ന് പൂർണ്ണ ശെമ്മാശ പട്ടമേറ്റു.

**1852 ആഗസ്റ്റ് 18 / 1028 ചിങ്ങം 6**

ചാലിശ്ശേരി പള്ളിയിൽവച്ച് യുയാക്കിം മാർ കൂറിലോസ് മെത്രാപ്പോലീത്തായിൽനിന്ന് കശീശാപട്ടമേറ്റു.

**1865 ഏപ്രിൽ 29 / 1040 മേടം 17 ശനി**

ആമീദ് (ഇന്ന് തുർക്കിയിലെ ഡിയാർബക്കീർ) വിശുദ്ധ മർത്ത് മറിയം പള്ളിയിൽവച്ച് മാർ ഇഗ്നാത്തിയോസ് യാക്കോബ് ദ്വിതീയൻ പാത്രിയർക്കീസ് ബാവാ റമ്പാൻ സ്ഥാനം നല്കി.

**1865 ഏപ്രിൽ 30 / 1040 മേടം 18 ഞായർ**

ആമീദ് പള്ളിയിൽവച്ച് പരിശുദ്ധ പാത്രിയർക്കീസ് ബാവായുടെ പ്രധാന കാർമ്മികത്വത്തിലും രണ്ടു സുറിയാനി മേൽപട്ടക്കാരുടെയും ഒരു അർമേനിയൻ മേൽപട്ടക്കാരന്റെയും സഹകാർമ്മികത്വത്തിലും "മാർ ദീവന്നാസിയോസ്" എന്ന പേരിൽ മെത്രാപ്പോലീത്തായായി വാഴിക്കപ്പെട്ടു.

[ ഈ മേൽപ്പട്ട വാഴ്ചയുടെ തീയതി '1864 മെയ് 8 (1039 മേടം 26)' എന്ന് ചില ഗ്രന്ഥങ്ങളിൽ കാണുന്നതു ശരിയാകാനിടയില്ല.]

**1876 ജൂൺ 27–30 / 1051 മിഥുനം 15–18 ചൊവ്വാ–വെള്ളി**

മാർ ഇഗ്നാത്തിയോസ് പത്രോസ് തൃതീയൻ പാത്രിയർക്കീസ് ബാവായുടെ അദ്ധ്യക്ഷതയിൽ മുളന്തുരുത്തി സുന്നഹദോസിൽ വച്ച് മലങ്കര മെത്രാപ്പോലീത്തായായി തെരഞ്ഞെടുക്കപ്പെട്ടു.

**1876 ആഗസ്റ്റ് 27 / ഓബ് 15 / 1052 ചിങ്ങം 13 ഞായർ–വാങ്ങിപ്പു പെരുനാൾ**

മുളന്തുരുത്തി മാർ തൊമ്മൻ പള്ളിയിൽ പരിശുദ്ധ പാത്രിയർക്കീസ് ബാവായുടെ പ്രധാന കാർമ്മികത്വത്തിൽ നടന്ന വിശുദ്ധ മൂറോൻ കൂദാശയിൽ അബ്ദള്ള മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ (പിന്നീട് പാത്രിയർക്കീസ്)യോടൊപ്പം സഹകാർമ്മികത്വം വഹിച്ചു.

**1909 ജൂലൈ 11 / 1084 മിഥുനം 28 ഞായർ**

രാവിലെ 11.45–നു കാലംചെയ്തു. പിറ്റേന്ന് കോട്ടയം പഴയ സെമിനാരിയിൽ കബറടങ്ങി.



ഴേക്കും പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസുമായി വല്ലാത്ത നീരസത്തിലായി കഴിഞ്ഞിരുന്നു. പുലിക്കോട്ടിൽ തിരുമേനിയെ നേരിൽ കാണുന്നതുതന്നെ പത്രോസ് പാത്രിയർക്കീസ് ബാവായ്ക്ക് അസഹ്യമായി എന്നു പറഞ്ഞാൽ മതിയല്ലോ. മലങ്കരസഭയിൽ അധികാരം പിടിച്ചെടുക്കാനായി ബാവാ പല തന്ത്രങ്ങളും പ്രയോഗിച്ചു. അവയെ പുലിക്കോട്ടിൽ തിരുമേനി എതിർത്തു. Z.m. പാറേട്ടിന്റെ മലങ്കര നസ്രാണികൾ—വാല്യം 3. പേജ് 299-ൽനിന്നും സ്വല്പം ഉദ്ധരിക്കട്ടെ. "പത്രോസ് തൃതീയന്റെ ലക്ഷ്യം സർവ്വാധിപത്യം ആയിരുന്നു എന്ന് കോനാട്ട് മാർ യൂലിയോസിൽനിന്നു വാങ്ങിയ ഉടമ്പടി ഉച്ചൈസ്തരം വിളിച്ചുപറയുന്നുണ്ട്. മെത്രാൻ ഇടത്തോട്ടോ വലത്തോട്ടോ തിരിയണമെങ്കിൽ പാത്രിയർക്കീസിന്റെ അനുമതി വാങ്ങണം. അനുമതി കൂടാതെ ശ്വാസം കഴിച്ചുപോയി എങ്കിൽ പ്രായശ്ചിത്തം രൂപാ രണ്ടായിരത്തി എണ്ണൂറ്റി അമ്പതു കൊടുത്തുകൊള്ളാം എന്ന് വാഗ്ദത്തം ചെയ്തിരുന്നു!"

രജിസ്റ്റർ ഉടമ്പടികൾ വാങ്ങി ആറു മെത്രാന്മാരെ നിയമിക്കുകയും മലങ്കരയെ ഏഴായി വിഭജിച്ച് അവർക്കുകൊടുക്കുകയും ചെയ്തതുകൊണ്ട് തന്റെ അധികാരം സ്ഥാപിച്ചുകഴിഞ്ഞില്ലെന്നും വേണ്ടത്ര ഉറപ്പുവന്നില്ലെന്നു തോന്നിയിട്ടോ എന്തോ അദ്ദേഹം പള്ളികളിൽനിന്നും രജിസ്റ്റർ ഉടമ്പടികൾ വാങ്ങി. ഇതൊന്നും പുലിക്കോട്ടിൽ തിരുമേനി സ്വപ്നത്തിൽപോലും സംഭവിക്കുമെന്ന് കരുതിയ കാര്യങ്ങളായിരുന്നില്ല. തിരുവിതാംകൂർ രാജാവിനെക്കൊണ്ട് മാത്യൂസ് അത്താനാസിയോസിന് അനുകൂലമായിട്ടുള്ള രാജകീയ വിളംബരം പിൻവലിച്ച് തനിക്ക് അനുകൂലമായി വിളംബരം ചെയ്യിക്കാനും, നവീകരണക്കാരുടെ കീഴിൽ നിൽക്കുന്ന പഴയ പള്ളികൾ തിരിച്ചുപിടിക്കാനുമായിട്ടാണ് പാത്രിയർക്കീസ് ബാവായെ വരുത്തിയത്. പക്ഷേ, ബാവാ വന്നപ്പോൾ കാര്യങ്ങൾ അവിടംകൊണ്ട് നിന്നില്ല. "ഉപായം ചിന്ത ചെയ്യുമ്പോൾ അപായം കൂടി ഓർക്കണം" എന്ന പഞ്ചതന്ത്രകഥ പുലിക്കോട്ടിൽ തിരുമേനി വീണ്ടും വീണ്ടും ഓർക്കാൻ ഇടയായി. (പക്ഷിക്കുഞ്ഞുങ്ങളെ പിടിക്കുന്ന സർപ്പത്തെ നശിപ്പിക്കാൻ പക്ഷികൾ ഒരു കീരിയുടെ സഹായം തേടി. കീരി സർപ്പത്തെ കൊന്നു. പിന്നീട് കീരി പക്ഷിക്കുഞ്ഞുങ്ങളെയും തിന്നു എന്നാണ് കഥ) മാത്യൂസ് അത്താനാസിയോസിനെ ഒതുക്കാൻ പാത്രിയർക്കീസ് ബാവായെ കൊണ്ടുവന്നു. പാത്രിയർക്കീസ് നേരിൽ വന്ന് മഹാരാജാവിനെ കണ്ടു നിവേദനം നടത്തിയതിന്റെ ഫലമായി മാത്യൂസ് അത്താനാസിയോസിന് അനുകൂലമായിട്ടുള്ള രാജകീയ വിളംബരം പിൻവലിക്കപ്പെട്ടു. പള്ളികൾ തിരിച്ചുപിടിക്കാനും കഴിഞ്ഞു. പക്ഷേ, മലങ്കരസഭയുടെ സ്വാതന്ത്ര്യം അന്ത്യോഖ്യായ്ക്ക് പണയപ്പെടുത്തേണ്ടതായി വന്നുകൂടി.

പാത്രിയർക്കീസ് സ്വന്തം ഇഷ്ടത്തിന് മെത്രാൻമാരെ വാഴിച്ചാൽ ജനങ്ങൾ അത് അംഗീകരിക്കുകയില്ലെന്ന് ബുദ്ധിമാനായ പുലിക്കോട്ടിൽ തിരുമേനി മുൻകൂട്ടി കണ്ടിരുന്നു. പത്രോസ് തൃതീയൻ വാഴിച്ച ആറ് മെത്രാൻമാരിൽ ശമവൂൻ മാർ ദീവന്നാസിയോസിനും, കോനാട്ട് യൂലിയോസിനും അവരുടെ ഭദ്രാസനങ്ങൾ ഭരിക്കാൻ ജനങ്ങൾ സമ്മതിക്കാതെ വിഷമിക്കേണ്ടതായി വന്നു എന്ന് ചരിത്രം സാക്ഷിക്കുന്നു.

വട്ടിപ്പണക്കേസിൽ കൊച്ചി പോലീസ് കമ്മീഷണറും, നായർപട്ടാളത്തിന്റെ കമാണ്ടറുമായ എം.എ.ചാക്കോ 1092 ഇടവം 27-ാം തീയതി സത്യംചെയ്തു ബോധിപ്പിച്ച സാക്ഷിമൊഴിയിൽ ഇപ്രകാരം പറഞ്ഞിരിക്കുന്നതായി കാണുന്നു. "..... പത്രോസ് പാത്രിയർക്കീസ് ജനഹിതത്തിനു വിരോധമായിട്ടാണ് ഏഴു ഇടവക ഉണ്ടാക്കിയത് എന്ന് ജനങ്ങൾ പത്രോസ് പാത്രിയർക്കീസ് വാഴിച്ച രണ്ട് മെത്രാൻമാരെ ഭരിക്കാൻ സമ്മതിച്ചില്ല എന്നുള്ളതിൽനിന്നും എനിക്കുള്ള അനുമാനമാണ്. ശിമയോൻ ദീവന്നാസ്യോസ് മരിച്ചിട്ട് ഇരുപത്, ഇരുപത്തഞ്ച് കൊല്ലമായി. അദ്ദേഹം മെത്രാപ്പോലീത്തായായി അഞ്ചു പത്തുവർഷം ജീവിച്ചിരുന്നിരിക്കണം. അദ്ദേഹം വളരെനാൾ കൊച്ചി ഇരവീശപ്പള്ളിയിൽ ആണ് താമസിച്ചിരുന്നത്. കൊച്ചി ഇടവക കാര്യത്തിൽ അദ്ദേഹത്തെ ഒരു പള്ളിക്കാരും വകവെച്ചു കാര്യങ്ങൾ ഏർപ്പെടുത്തിയിരുന്നില്ല. മാർ ജോസഫ് ദീവന്നാസ്യോസ് മൂലമാണ് കാര്യങ്ങൾ നടത്തിയിരുന്നത്. അതുകൊണ്ട് അദ്ദേഹം ഭരിച്ചിരുന്നില്ലെന്ന് അറിയാം. ഇരവീശപള്ളി എന്നു പറഞ്ഞത് കൊച്ചി മെത്രാസന ഇടവകയിൽ ഉൾപ്പെട്ടതാണ്. സൈമൺ ദീവന്നാസിയോസ് ജീവിച്ചിരുന്ന കാലത്ത് ഞാൻ എറണാകുളത്തും, അയ്യമ്പിള്ളിയിലും താമസിച്ചിരുന്നു. അക്കാലത്തു ഞാൻ പഠിച്ചു നടക്കുകയായിരുന്നു. ഞാൻ അയ്യമ്പിള്ളിയിലും, എറണാകുളത്തും പഠിച്ചു. അതിൽപിന്നെ മദ്രാസിൽ പോയി. 1889-ൽ ആണ് പോയത് എന്ന് തോന്നുന്നു. അന്ന് അദ്ദേഹം ജീവിച്ചിരിപ്പുണ്ടോ എന്ന് ഓർമ്മയില്ല. ജോസഫ് ദീവന്നാസ്യോസ് കൊച്ചി ഇടവക ഭരിച്ചിട്ടുള്ളതിലേക്കു ഞാൻ കല്പന കണ്ടിട്ടുണ്ടായിരിക്കണം എന്നാണ് ഓർമ്മ. ശിമയോൻ ദീവന്നാസിയോസിനെ ജനങ്ങൾ സ്വീകരിച്ചില്ല എന്നുള്ളതിനു രേഖ കണ്ടിട്ടില്ലെന്നാണ് തോന്നുന്നത്. ജോസപ്പു ദീവന്നാസിയോസ് ഒരിക്കൽ സൈമൺ ദീവന്നാസ്യോസിനെയും കൂട്ടിക്കൊണ്ടു ചിറായിൽ വന്ന് അവിടെയുള്ള ജനങ്ങളെ വിളിച്ചുകൂട്ടി. ഇതു നിങ്ങളുടെ മെത്രാപ്പോലീത്തായാണ്. സ്വീകരിക്കണമെന്ന് പറഞ്ഞു. എല്ലാവരും തൃജിച്ചു. അപ്പോൾ ഞാനും കൂടെ ഉണ്ടാ

## പുലിക്കോട്ടിൽ തിരുമേനിയുടെ കാലത്ത് വാഴിക്കപ്പെട്ട മേല്പട്ടക്കാർ

| മേല്പട്ടക്കാർ | സ്ഥാനമേറ്റ തീയതി | മേല്പട്ട വാഴ്ച നടന്ന പള്ളി |
|---|---|---|
| തോമസ് മാർ അത്താനാസിയോസ്, പാലക്കുന്നത്ത് | 1868 മെയ് 31 | കോട്ടയം പഴയ സെമിനാരി |
| ഗീവർഗീസ് മാർ യൂലിയോസ്, കോനാട്ട് | 1876 ഡിസംബർ 3 | വടക്കൻ പറവൂർ മാർ തൊമ്മൻ പള്ളി |
| പൗലോസ് മാർ അത്താനാസിയോസ്, കടവിൽ | 1876 ഡിസംബർ 3 | വടക്കൻ പറവൂർ മാർ തൊമ്മൻ പള്ളി |
| ഗീവർഗീസ് മാർ കൂറിലോസ്, അമ്പാട്ട് | 1876 ഡിസംബർ 10 | വടക്കൻ പറവൂർ മാർ തൊമ്മൻ പള്ളി |
| ഗീവർഗീസ് മാർ ഗ്രീഗോറിയോസ്, ചാത്തുരുത്തിൽ | 1876 ഡിസംബർ 10 | വടക്കൻ പറവൂർ മാർ തൊമ്മൻ പള്ളി |
| ശെമവൂൻ മാർ ദീവന്നാസിയോസ്, കരവട്ട് | 1877 മെയ് 17 | കുന്നംകുളം ചിറളയം സെന്റ് ലാസറസ് പള്ളി |
| പൗലോസ് മാർ ഈവാനിയോസ്, മുറിമറ്റത്ത് | 1877 മെയ് 17 | കുന്നംകുളം ചിറളയം സെന്റ് ലാസറസ് പള്ളി |
| അൽവാറീസ് മാർ യൂലിയോസ് | 1889 ജൂലൈ 29 | കോട്ടയം പഴയ സെമിനാരി |
| റിനെവിലാത്തി മാർ തീമോത്തിയോസ് | 1892 മെയ് 29 | കൊളംബോ നൽമരണ മാതാവിന്റെ പള്ളി |
| ഗീവർഗീസ് മാർ ദീവന്നാസിയോസ്, വട്ടശ്ശേരിൽ | 1908 മെയ് 31 | യരുശലേം മാർ മർക്കോസിന്റെ ദയറാ |
| പൗലോസ് മാർ കൂറിലോസ്, കൊച്ചുപറമ്പിൽ | 1908 മെയ് 31 | യരുശലേം മാർ മർക്കോസിന്റെ ദയറാ |

*വർഗീസ് ജോൺ, തോട്ടപ്പുഴ*



യിരുന്നു. അന്നെനിക്ക് പത്തുപന്ത്രണ്ട് വയസ്സുണ്ടായിരുന്നു എന്ന് തോന്നുന്നു. അന്നു ഞാൻ അയ്യമ്പിള്ളി സ്കൂളിൽ പഠിക്കുകയായിരുന്നു..... പിന്നെ ഒരു മെത്രാപ്പോലീത്താ യൂലിയോസ് മെത്രാപ്പോലീത്തയാണ്. തുമ്പമൺ ഇടവകയിലെ ആണെന്നാണ് കേട്ടിരിക്കുന്നത്...."

"മാർ ശീമോൻ ദീവന്നാസിയോസിന് കൊച്ചി ഇടവകയും, മാർ ഗീവർഗ്ഗീസ് യൂലിയോസിന് തുമ്പമൺ ഇടവകയുമാണ് പത്രോസ് തൃതീയൻ കൊടുത്തത്. അവർക്ക് ഭരണം കിട്ടിയിരുന്നില്ല. കിട്ടാതെ വന്നത് ജനങ്ങൾ അവരെ സ്വീകരിക്കാതെ ഇരുന്നതുകൊണ്ടാണ്" എന്ന് വട്ടശ്ശേരിൽ ഗീവർഗ്ഗീസ് മാർ ദീവന്നാസ്യോസ് വട്ടിപ്പണക്കേസിൽ 1903 മിഥുനം 31-ാം തീയതി കൊടുത്ത മൊഴിയിൽ പറഞ്ഞിരിക്കുന്നു.

പത്രോസ് പാത്രിയർക്കീസ് ബാവാ മലങ്കരെ ആറു മെത്രാന്മാരെ വാഴിച്ചതിൽ ഒന്നിലും പുലിക്കോട്ടിൽ തിരുമേനി സംബന്ധിച്ചിരുന്നില്ല. ഒരു മെത്രാന്റെ എങ്കിലും സ്താത്തിക്കോനിൽ ഒപ്പിടുകയോ, ആശീർവ്വാദവചനങ്ങൾ രേഖപ്പെടുത്തുകയോ ചെയ്തില്ല എന്ന് സെമിനാരിക്കേസിൽ 1058 വൃശ്ചികം 21-ാം തീയതി ജോസഫ് ദീവന്നാസ്യോസ് കൊടുത്ത മൊഴിയിൽ കാണാം.

മുറിമറ്റത്ത് പൗലൂസ് മാർ ഈവാനിയോസിനെയും, കരവട്ട് ശമവൂൻ മാർ ദീവന്നാസിയോസിനെയും പാത്രിയർക്കീസ് ബാവാ മലങ്കരയിൽ നിന്ന് പോകുന്നതിന്റെ തലേ ആഴ്ചയാണ് ചിറളയം പള്ളിയിൽവെച്ച് വാഴിച്ചതെന്ന് പറഞ്ഞിട്ടുണ്ടല്ലോ. ബാവാ ചിറളയം പള്ളിയിൽ താമസിക്കുമ്പോൾ പുലിക്കോട്ടിൽ തിരുമേനി അദ്ദേഹത്തിന്റെ തറവാട്ടു വീട്ടിന്റെ തൊട്ടു പടിഞ്ഞാറുള്ള കുന്നംകുളം പഴയ പള്ളിയിലാണ് താമസിച്ചുകൊണ്ടിരുന്നത്. പഴയ പള്ളിയിൽനിന്നും കഷ്ടിച്ച് ഒരു കിലോമീറ്റർ ദൂരമേ ചിറളയം പള്ളിയിലേക്കുള്ളു. പാത്രിയർക്കീസ് ബാവായും മുമ്പ് വാഴിക്കപ്പെട്ട നാലു മെത്രാൻമാരും ചേർന്ന് പുലിക്കോട്ടിൽ തിരുമേനി ജനിച്ചുവളർന്ന നാട്ടിൽവെച്ച് രണ്ടു മെത്രാൻമാരുടെ സ്ഥാനാഭിഷേകം നടത്തുന്നു! ആ രംഗം ഒന്നാലോചിച്ചു നോക്കുക. ആ പരിപാവനമായ ദിവ്യ ശുശ്രൂഷയിൽ പാത്രിയർക്കീസ് ബാവാ കഴിഞ്ഞാൽ സീനിയർ മെത്രാപ്പോലീത്താ എന്ന നിലയിൽ പങ്കെടുത്തും വേണ്ട കർമ്മങ്ങൾ നിർവ്വഹിക്കേണ്ട പുലിക്കോട്ടിൽ തിരുമേനി ദുഃഖിതനായി പഴയ പള്ളിയിൽ ഇരിക്കേണ്ടി വരിക! വിധിയുടെ മായാവിലാസങ്ങൾ എന്നല്ലാതെ എന്തുപറയാൻ!

വിഭജിച്ചു ഭരിക്കുക എന്ന നയമാണ് പാത്രിയർക്കീസ് ബാവാ പ്രയോഗിച്ചത്. ഒരു മെത്രാന്റെ കീഴിൽനിന്നാൽ കുനിച്ചു നിർത്തുവാൻ പ്രയാസമാണെന്ന് ആ കൂർമ്മബുദ്ധി മനസ്സിലാക്കിയിരുന്നു. കൂടുതൽ മെത്രാൻമാരെ വാഴിക്കുന്ന കാര്യത്തിൽ പുലിക്കോട്ടിൽ തിരുമേനി എതിർപ്പു പ്രകടിപ്പിച്ചപ്പോൾ ബാവാ കോപാകുലനായി മെത്രാച്ചനെ 'സഹോദരസ്നേഹമില്ലാത്തവൻ'— എന്നു പറഞ്ഞ് ശാസിച്ച് ഒഴിച്ച് നിർത്തുകയാണ് ഉണ്ടായത്. കൂടുതൽ മെത്രാൻമാർ ഉണ്ടായാൽ മാത്യൂസ് അത്താനാസിയോസുമായുള്ള വ്യവഹാരത്തിൽ അവരെ സൂത്രക്കാരനായ അത്താനാസിയോസ് പാട്ടിലാക്കുമോ എന്നായിരുന്നു പുലിക്കോട്ടിൽ തിരുമേനിയുടെ ഭയം. പുതിയ മെത്രാൻമാർക്ക് താമസത്തിനുള്ള അരമനകളോ, ജീവിതമാർഗ്ഗമോ ഒന്നും ഒരുക്കിവെച്ചിട്ടില്ലായിരുന്നു. ജനസമ്മതമില്ലാതെയാണ് വാഴ്ച നടത്തുന്നത്. ആ ജനങ്ങൾ വേണം മെത്രാൻമാരെ പോറ്റി പുലർത്താൻ! ജീവിക്കാൻ മാർഗ്ഗമില്ലാതെ വന്നാൽ മറ്റു മേച്ചിൽപുറങ്ങൾ നോക്കി അവർ സഭവിട്ടുപോകുമോ എന്ന് പുലിക്കോട്ടിൽ തിരുമേനി ശങ്കിച്ചു. തിരുമേനിയുടെ ആശങ്ക അസ്ഥാനത്തല്ലെന്ന് പിൽക്കാല ചരിത്രം തെളിയിച്ചിട്ടുണ്ട്. കുറെ കൊല്ലങ്ങൾ കഴിഞ്ഞാണെങ്കിലും റീത്തിലേക്കുള്ള ഒഴുക്കും, സീനിയർ മെത്രാൻമാരുമായി റീത്തുകാർ വിലപേശി കച്ചവടം ഉറപ്പിച്ചതും ഒളിച്ചുവെക്കാൻ പറ്റാത്ത രഹസ്യങ്ങളാണല്ലോ.

കൊച്ചി ഇടവകക്കാർതന്നെ സ്വീകരിക്കുന്നില്ലെന്ന് വന്നപ്പോൾ ശമവൂൻ ദീവന്നാസിയോസിന്റെ കാര്യം കഷ്ടത്തിലായി. തന്റെ നിലപരുങ്ങലിലാണെന്ന് കാണിച്ച് തന്നെ വാഴിച്ച് നിയമിച്ച പത്രോസ് പാത്രിയർക്കീസിന് അദ്ദേഹം പരാതി കത്തുകൾ നിരന്തരം അയച്ചിരുന്നു. അതിന് പാത്രിയർക്കീസ് അയച്ച മറുപടികളിൽ ഒന്ന് സമുദായക്കേസിൽ ഹാജരാക്കിയിട്ടുണ്ട്. E.W. അക്കത്തെക്കുറിച്ചുള്ള പരാമർശനം അതാണ്. പുലിക്കോട്ടിൽ തിരുമേനി ശമവൂൻ ദീവന്നാസിയോസിനെയുംകൊണ്ട് കൊച്ചി ഭദ്രാസനത്തിലെ പല പ്രമുഖ പള്ളികളിലും കയറി ഇറങ്ങിയെങ്കിലും ആരും അദ്ദേഹത്തെ കൈക്കൊണ്ടില്ല. അധികകാലം കഴിയുന്നതിനുമുമ്പ് അദ്ദേഹം കാലം ചെയ്തതിനാൽ കൂടുതൽ കുഴപ്പങ്ങൾ ഒന്നും വരുത്തിവെക്കാതെ അവസാനിച്ചു എന്നു പറയാം. കണ്ടനാട് പള്ളിയിൽവെച്ചാണ് അദ്ദേഹം നിര്യാതനായത്. എന്നിട്ട് ആ പള്ളിയിൽ കബറടക്കിയില്ല എന്നുള്ളതാണ് ദുഃഖകരമായ ചരിത്രം. "സീയോൻ സന്ദേശം" മാസികയുടെ 1973 ഏപ്രിൽ 20-ാം തീയതിയിലെ ലക്കത്തിൽ 'ശമവൂൻമാർ ദീവന്നാസ്യോസ് — കൊച്ചി ഇടവകയുടെ ആദ്യത്തെ മെത്രാപ്പോലീത്താ' എന്ന പേരിൽ വന്ന ലേഖനത്തിൽനിന്നും ഒരു ഭാഗം താഴെകൊടുക്കുന്നു. "1886-ൽ കണ്ടനാട്ടു പള്ളിയിൽവെച്ചാണ് ശമവൂൻ ദീവന്നാസിയോസ് മെത്രാപ്പോലീത്താ ദിവംഗതനായത്. അദ്ദേഹത്തിന്റെ മൃതദേഹം പ്രസിദ്ധമായ കണ്ടനാട്ടു പള്ളിയിൽ അടക്കാതെ ഏതാനും നാഴിക ദൂരെയുള്ള കടുംഗമംഗലം പള്ളിയിൽ കൊണ്ടുവന്ന് അടക്കംചെയ്തു. കണ്ട

## പുലിക്കോട്ടിൽ തിരുമേനിയുടെ കാലത്ത് കാലംചെയ്ത മേല്പട്ടക്കാർ

| മേല്പട്ടക്കാർ | കാലംചെയ്ത തീയതി | കബറടങ്ങിയ പള്ളി |
|---|---|---|
| യുയാക്കിം മാർ കൂറിലോസ് (അന്ത്യോഖ്യൻ) | 1874 സെപ്റ്റംബർ 1 | മുളന്തുരുത്തി മാർ തൊമ്മൻ പള്ളി |
| മാത്യൂസ് മാർ അത്താനാസിയോസ്, പാലക്കുന്നത്ത് | 1877 ജൂലൈ 16 | മാരാമൺ മാർത്തോമ്മാ പള്ളി |
| ഗീവർഗീസ് മാർ യൂലിയോസ്, കോനാട്ട് | 1884 മാർച്ച് 21 | പാമ്പാക്കുട സെന്റ് ജോൺസ് വലിയ പള്ളി |
| ശെമവൂൻ മാർ ദീവന്നാസിയോസ്, കരവട്ട് | 1886 ഒക്ടോബർ 2 | കടുങ്ങമംഗലം സെന്റ് പീറ്റേഴ്സ് & സെന്റ് പോൾസ്പള്ളി |
| ശെമവൂൻ മാർ അത്താനാസിയോസ് (അന്ത്യോഖ്യൻ) | 1889 ജൂൺ 11 | കോട്ടയം പുത്തൻപള്ളി |
| ഗീവർഗീസ് മാർ കൂറിലോസ്, അമ്പാട്ട് | 1891 മാർച്ച് 9 | അങ്കമാലി സെന്റ് മേരീസ് ചെറിയപള്ളി |
| തോമസ് മാർ അത്താനാസിയോസ്, പാലക്കുന്നത്ത് | 1893 ആഗസ്റ്റ് 10 | മാരാമൺ മാർത്തോമ്മാ പള്ളി |
| ഗീവർഗീസ് മാർ ഗ്രീഗോറിയോസ്, ചാത്തുരുത്തിൽ | 1902 നവംബർ 2 | പരുമല സെമിനാരി |
| പൗലോസ് മാർ അത്താനാസിയോസ്, കടവിൽ | 1907 നവംബർ 2 | ആലുവാ തൃക്കുന്നത്തു സെമിനാരി |

*വർഗീസ് ജോൺ, തോട്ടപ്പുഴ*



നാട്ടു പള്ളിയുമായി താരതമ്യപ്പെടുത്തുമ്പോൾ കടുംഗമംഗലം പള്ളി തീരെ ചെറുതാണ്; അപ്രസിദ്ധവുമാണ്. യാത്രാ സൗകര്യങ്ങൾ പരിമിതമായിരുന്ന ആ കാലത്ത് മെത്രാപ്പോലീത്തായുടെ മൃതദേഹം കണ്ടനാട്ട് പള്ളിയിൽ അടക്കാതെ കടുംഗമംഗലം പള്ളിയിൽ കൊണ്ടുവന്ന് അടക്കാൻ കാരണമെന്ത്? ശരിയായ വിവരങ്ങൾ മനസ്സിലായില്ല. ശക്രള്ളാ മപ്രിയാനാ, മാർത്തോമ്മാ നാലാമൻ മുതലായ അതിപ്രഭാവൻമാരായ ശ്രേഷ്ഠ മഹാപുരോഹിതന്മാർ നിത്യനിദ്ര കൊള്ളുന്ന കണ്ടനാട്ട് പള്ളിയിൽ എന്തുകൊണ്ട് കബറടക്കിയില്ല? കേവലം അപ്രബലനും, സ്വന്തം ഇടവകജനങ്ങളാൽ പരിത്യക്തനുമാണെന്നു കണ്ട് അന്ത്യവിശ്രമത്തിന് ഇടം കൊടുക്കാതിരുന്നതാകുമോ? എന്തോ?"

ഏതായാലും കടുംഗമംഗലം പള്ളിക്കാർ അദ്ദേഹത്തിന്റെ കബറിടത്തിനു മുമ്പിൽ പഴയലിപികളിൽ കണ്ടനാട്ടുപള്ളിയിൽവെച്ചാണ് കാലംചെയ്തതെന്നും ഇവിടെകൊണ്ടുവന്ന് അടക്കിയതാണെന്നും എഴുതിവെച്ചിട്ടുണ്ട്. അത് ഇപ്രകാരമാണ്.

കണ്ടനാട് കരവട്ട് തറവാട്ടിൽ നിന്ന് കൊച്ചി ബ്രിട്ടീഷ് പള്ളികളുടെ ബ-ശെമ ഓൻ മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ മശിഹാ കാലം 1886ക്ക് കൊല്ലം 1062 കന്നി 20-ാംനു ശനിയാഴ്ച പകൽ 11 മണിക്ക് കണ്ടനാട് പള്ളിയിൽവെച്ച് കാലം ചെയ്ത് 21-ാംനു ഠരം കബറിൽ അടക്കപ്പെട്ടു.

ജനങ്ങളുടെ സമ്മതമില്ലാതെ പത്രോസ് പാത്രിയർക്കീസ് വാഴിച്ച മെത്രാൻമാരിൽ ചിലരുടെ ഗതികേട് മനസ്സിലാക്കുവാൻ അതിൽ ഒരു സ്ഥാനിയുടെ പില്ക്കാലചരിത്രം സൂചിപ്പിച്ചുവെന്നുമാത്രം. പുതുതായി വാഴിച്ച മെത്രാൻമാരെ കേസ്സിൽ സാക്ഷിയായി വിസ്തരിച്ചാൽ ഒരാൾ പറഞ്ഞ അഭിപ്രായമാവില്ല ചിലപ്പോൾ മറ്റൊരാൾ പറയുക. എതിർഭാഗം അതിൽ നിന്നും മുതലെടുക്കും. ആ കാര്യത്തിലും പുലിക്കോട്ടിൽ തിരുമേനിക്ക് ഭയമുണ്ടായിരുന്നു.

ഇതിനെക്കുറിച്ചെല്ലാം പുലിക്കോട്ടിൽ തിരുമേനി പാത്രിയർക്കീസു ബാവായുമായി സംസാരിക്കാൻ ശ്രമിച്ചെങ്കിലും ബാവാ അതിനൊന്നും വഴിപ്പെട്ടില്ല. പുലിക്കോട്ടിൽ തിരുമേനി കാണാൻ വരുന്നതുപോലും ബാവാ ഇഷ്ടപ്പെടാതെയായി. "എന്റെ മുമ്പിൽ കണ്ടുപോകരുതെന്ന്"വരെ അദ്ദേഹം കല്പിച്ചു എന്നാണ് കേട്ടിട്ടുള്ളത്. വൃദ്ധനും പിടിവാശിക്കാരനുമായ ബാവാതിരുമേനിക്ക് കൂടുതൽ കോപംവരാതിരിക്കാനായി പുലിക്കോട്ടിൽ തിരുമേനി ഒഴിഞ്ഞുമാറിനിന്നു. അതായിരിക്കാം മെത്രാൻമാരുടെ വാഴ്ചയിലും മറ്റും സംബന്ധിക്കാതെ അദ്ദേഹം വിട്ടുനിന്നത്. എന്നാലും കുറച്ചുമാറിയിരുന്ന് ബാവായുടെ സുഖസൗകര്യങ്ങളും മറ്റു കാര്യങ്ങളും അന്വേഷിച്ചുവന്നു.

ബാവായും പരിവാരങ്ങളും ചാലിശ്ശേരി പള്ളിയിൽനിന്നും ഏതാണ്ട് പത്തുനാഴിക ദൂരെയുള്ള പട്ടാമ്പി തീവണ്ടി ആപ്പീസിലേക്ക് പുറപ്പെട്ടു. അവിടെനിന്ന് ഷൊർണ്ണൂർ ജംഗ്ഷനിൽ വന്ന് ബോംബെയ്ക്കു തീവണ്ടി കയറി. ബാവാ ഫസ്റ്റ്ക്ലാസ് കമ്പാർട്ട്മെന്റിൽ യാത്രചെയ്തു. പുലിക്കോട്ടിൽ തിരുമേനിയും അദ്ദേഹത്തിന്റെ സഹായി പനക്കൽ ഇയ്യാക്കുറൈറ്ററും തൊട്ട് അടുത്തുള്ള മറ്റൊരു മുറിയിലും യാത്ര തുടങ്ങി. ആർക്കോണത്ത് വണ്ടി മാറിക്കയറണം. കൂടുതൽ സൗകര്യമുള്ള ഒരു ഫസ്റ്റ്ക്ലാസ്സ് കമ്പാർട്ട്മെന്റിൽ ബാവായെ കയറ്റി ഇരുത്താൻ ഏർപ്പാട് ചെയ്തിരുന്നു. പഴയപോലെ തൊട്ടടുത്തുള്ള കമ്പാർട്ട്മെന്റിൽ മെത്രാച്ചനും, ഇയ്യാക്കുവും കയറിയിരുന്നു. ബാവായുടെ ലഗ്ഗേജുകൾ അപ്പർബർത്തിൽ ഭദ്രമായിവെച്ചു. കുർബ്ബാനപ്പെട്ടി അപ്പർബർത്തിൽ വെക്കാൻ ബാവാ സമ്മതിച്ചില്ല. അത് തന്റെ സീറ്റിന്റെ അരികെതന്നെ നിലത്തുവെച്ചു. തിരുവസ്ത്രങ്ങളും, വിലപിടിച്ച സ്വർണ്ണ സ്ലീബാ, സ്വർണ്ണകാസാ, പീലാസാ, അംശവടി മുതലായവയെല്ലാം അതിലായിരുന്നു. വണ്ടിവിടുന്നതിന് ഏതാനും മിനിട്ട് മുമ്പ് ഉയർന്ന ബ്രിട്ടീഷ് സൈനിക ഉദ്യോഗസ്ഥനായ ഒരു ഇംഗ്ലീഷുകാരൻ അവിടെ ആഗതനായി. ഒലിവ് ഗ്രീൻ യൂണിഫോമണിഞ്ഞ ദീർഘകായനായ ആ വെള്ളക്കാരൻ സ്വതസിദ്ധമായ ഗൗരവത്തിൽ കമ്പാർട്ട്മെന്റിൽ കയറി ബാവായുടെ നേരെ എതിർവശത്തുള്ള സീറ്റിൽ വന്നിരുന്നു. അദ്ദേഹത്തെ യാത്ര അയയ്ക്കാൻ ഫുൾ യൂണിഫോം ധരിച്ച മറ്റു പട്ടാള ഉദ്യോഗസ്ഥൻമാർ പ്ലാറ്റ്ഫോമിൽ ജാഗരൂകരായി നിരന്ന് നിന്നിരുന്നു. വണ്ടി ഇളകിയപ്പോൾ അവർ സല്യൂട്ട്ചെയ്ത് ഉപചാരപൂർവ്വംനിന്നു.

വണ്ടി ചൂളമടിച്ച് ഓടിത്തുടങ്ങി. കുറച്ചുനേരം ജനലിൽ കൂടി വെളിയിലേക്കു നോക്കിയിരുന്ന സായിപ്പ് സീറ്റിൽ ചാഞ്ഞിരുന്ന് പൈപ്പ് ചുണ്ടത്ത്വെച്ച് പുകവിടാൻ തുടങ്ങി. ബാവായ്ക്ക് അത് രസിച്ചില്ല. എന്നാലും വിരോധം ഒന്നും പറയാതെ ക്ഷമിച്ചിരുന്നു. പിന്നെ ഉണ്ടായതാണ് ഭയങ്കരം! ബ്രിട്ടീഷ് കമാണ്ടർ ബൂട്ട്സ് ഇട്ട കാൽ രണ്ടും താഴെവെച്ചിട്ടുള്ള ബാവായുടെ കുർബ്ബാനപ്പെട്ടിമേൽ കയറ്റിവെച്ചു! ബാവായ്ക്ക് സഹിക്കാൻ കഴിയുന്നതിൽ അപ്പുറമായിരുന്നു ഈ കാഴ്ച. ബാവാ എണീറ്റ് ബ്രിട്ടീഷ് കമാണ്ടറുടെ കൈപിടിച്ച് ഒരൊറ്റ വലി. ഓർക്കാപ്പുറത്തുള്ള ആക്രമണംകണ്ട് ബ്രിട്ടീഷുകാരൻ ഞെട്ടി. ബ്രിട്ടീഷ് സൈന്യാധിപനായ തന്നെ ഒരു താടിക്കാരൻ വൃദ്ധൻ ഉപദ്രവിക്കുകയോ? കോപംകൊണ്ട് അലറിവിളിച്ചുകൊണ്ട് അദ്ദേഹം സർവ്വീസ് റിവോൾവർ പുറത്തെടുത്തു. ബാവായും വിട്ടുകൊടുത്തില്ല. അദ്ദേഹം ളോഹയ്ക്കുള്ളിൽ സൂക്ഷിച്ചിരുന്ന കഠാരി പുറത്തെടുത്ത് നീട്ടിപ്പിടിച്ചു. സായിപ്പ് ഇംഗ്ലീഷിൽ ഉച്ചത്തിൽ അട്ടഹസിക്കുന്നു. ബാവാ അറബിയിൽ എന്തൊക്കെയോ അലറുന്നു. അക്രമികളും കൊള്ളക്കാരും നിറഞ്ഞ പഴയ മെസപൊട്ടാമിയ മരുഭൂമിയിലൂടെ യാത്രചെയ്യുമ്പോൾ ദേഹരക്ഷയ്ക്ക് ആയുധങ്ങൾ കൊണ്ടുനടക്കുക അറബിനാട്ടിലെ ക്രിസ്ത്യാനികളുടെ പതിവായിരുന്നു. വഴിയാത്രക്കാരെ കൊള്ളയടിക്കാൻ അക്രമിസംഘങ്ങൾ പല സ്ഥലങ്ങളിലും നില്പുണ്ടാകും. പുലിക്കോട്ടിൽ തിരുമേനി മേൽപട്ടസ്ഥാനം ഏൽക്കുവാൻ പോയകാലത്തെ അനുഭവങ്ങൾ അദ്ദേഹ

## നല്ല ഇടയൻ

**പ്രവീൺ ജോബ് സി.**
**ചെറുവത്തൂർ, പെങ്ങാമുക്ക്**

**ശൈവം മുതലേ കർത്താവിൻ**
**ദാസനതായി ജീവിച്ചോൻ**
**മലങ്കരസഭയുടെ ആചാര്യൻ**
**സന്യാസി ശ്രേഷ്ഠൻ മാർ ദിവന്നാസ്യോസ്**
**ലളിതമനോഹരഭൂഷിതവും**
**ത്യാഗസുരഭിലജീവിതവും**
**കാട്ടിത്തന്നൊരു നല്ലിടയൻ**
**ആരിലുമാദരവുളവാക്കും**
**മാർത്തോമ്മാ തൻവിശ്വാസം**
**ആടുകൾക്കരുളിയ നല്ലിടയൻ**
**ആയുസ്സാകെ പ്രയത്നിച്ചോൻ**
**മലങ്കരസഭ തൻ ശ്രേഷ്ഠാചാര്യൻ**
**വിശ്വാസപ്രതിസന്ധികളിൽ**
**ബലഹീനതയിൻസഭ തളരുമ്പോൾ**
**നിൻസഭയെയും ദാസരെയും**
**പുണ്യപിതാവേ ഓർക്കണമെ**
**ഞങ്ങളെയെന്നും കാക്കണമെ**
**പ്രാർത്ഥിക്കണമെ അടിയങ്ങൾക്കായ്**



ത്തിന്റെ യാത്രാവിവരണത്തിൽ ഉണ്ട്. ഒരു കൊള്ളസംഘത്തിന് പണംകൊടുത്ത് രക്ഷപെട്ടാൽ ആ സംഘത്തലവൻ അടയാളമായി ഒരുതരം പക്ഷിയുടെ തൂവൽ കൊടുക്കും. അത് കാണിച്ചാൽ അടുത്ത കൊള്ളസംഘം പിടിച്ചുപറിക്കില്ല. അങ്ങിനെയൊക്കെയാണ് അവിടത്തെ സ്ഥിതിഗതികൾ. എല്ലാവരും സ്വയരക്ഷയ്ക്കുവേണ്ടി കത്തിയും കഠാരിയും കരുതി യാത്രചെയ്തു വന്നു. വിലപിടിപ്പുള്ള സ്വർണ്ണസാമാനങ്ങളും, മലങ്കരസഭയിലെ പള്ളികളിൽനിന്നും പിരിച്ച വമ്പിച്ച തുക സ്വർണ്ണനാണയമാക്കി മാറ്റി എടുത്തതും ബാവാ കൈവശം കരുതിയിരുന്നു. അവ സംരക്ഷിക്കാനായി ആയുധധാരിയായിട്ടാണ് വൃദ്ധനായ ആ ശ്രേഷ്ഠ മഹാപുരോഹിതൻ യാത്രചെയ്തിരുന്നതെന്ന് ഓർക്കുമ്പോൾ വിസ്മയം തോന്നുന്നു!

ബ്രിട്ടീഷ് കമാണ്ടറുടേയും, ബാവായുടേയും ആക്രോശങ്ങളും അട്ടഹാസങ്ങളും അടുത്ത കമ്പാർട്ട്മെന്റിൽ ഇരിക്കുന്നവരുടെ ശ്രദ്ധയിൽപെട്ടു. കാര്യം അപകടമാണെന്ന് പുലിക്കോട്ടിൽ തിരുമേനിക്ക് പെട്ടെന്ന് മനസ്സിലായി. അദ്ദേഹം അപായ ചങ്ങല വലിച്ച് തീവണ്ടി നിർത്തി. റൈറ്റർ ഇയ്യാക്കുവും, മെത്രാച്ചനും ചെന്നുനോക്കിയപ്പോൾ കണ്ടകാഴ്ച ഭയാനകമായിരുന്നു. ബാവായും സായിപ്പും ഈറ്റപ്പുലികളെപ്പോലെ നിന്നു ചീറുന്നു. ഒരാളുടെ കൈയിൽ റിവോൾവർ, മറ്റൊരാളുടെ കൈയിൽ കഠാരി. ബാവാ തിരുമേനിയുടെ കൂടെയുള്ള ഒരു ശീമക്കാരൻ ശെമ്മാശ്ശൻ വാവിട്ട് നിലവിളിച്ചുകൊണ്ട് അറബിയിലും സുറിയാനിയിലും എന്തൊക്കെയോ വിളിച്ചുപറയുന്നു.

പുലിക്കോട്ടിൽ തിരുമേനി അവർക്കിടയിൽ കയറി വീണു. പട്ടാള കമാണ്ടറോട് പറഞ്ഞു. "ഇദ്ദേഹം അന്ത്യോഖ്യയിലെപാത്രിയർക്കീസാണ്. ഇന്ത്യ സന്ദർശിക്കാൻ വന്ന് തിരിച്ചുപോവുകയാണ്. കോൺസ്റ്റാന്റിനോപ്പിളിലെ തുർക്കി സുൽത്താൻ മുഹമ്മദ് രണ്ടാമന്റെ ഉറ്റ സ്നേഹിതനാണ്. ഇംഗ്ലണ്ടിൽചെന്ന് വിക്ടോറിയാ ചക്രവർത്തിനിയെക്കണ്ട് ബഹുമതികൾ സ്വീകരിച്ചാണ് ഇന്ത്യയിൽ വന്നിരിക്കുന്നത്. വിക്ടോറിയ രാജ്ഞി സമ്മാനിച്ച ബഹുമതി പത്രങ്ങളും രത്നം പതിച്ച മെഡലുകളും ഈ പെട്ടിയിൽ ഉണ്ട്."

സൂര്യനസ്തമിക്കാത്ത ബ്രിട്ടീഷ് സാമ്രാജ്യത്തിന്റെ അധിപയായ വിക്ടോറിയ ചക്രവർത്തിനിയുടെ പേര് കേട്ടതോടുകൂടി സായിപ്പ് വല്ലാതെ അമ്പരന്നു. പറ്റെ വിയർത്തു. ആ പട്ടാളമേധാവിയുടെ ശൗര്യമെല്ലാം പമ്പകടന്നു. കാണിച്ചത് വലിയ അവിവേകമായിപ്പോയെന്ന് വീണ്ടുവിചാരം തോന്നി. പാത്രിയർക്കീസ് ബാവാ റിപ്പോർട്ട് ചെയ്താൽ തന്റെ ജോലി പോകുമെന്ന് മാത്രമല്ല ചിലപ്പോൾ വധശ്രമത്തിന് ഇംഗ്ലണ്ടിലെ ജയിലിലും കിടക്കേണ്ടിവരും. അദ്ദേഹം മാപ്പ് അപേക്ഷിച്ചു. ഇംഗ്ലീഷ് പരിജ്ഞാനമുള്ള റൈറ്റർ ഇയ്യാക്കു ദ്വിഭാഷിയായി ഇരുകൂട്ടരേയും വിവരങ്ങൾ ധരിപ്പിച്ചു. പുലിക്കോട്ടിൽ തിരുമേനി സുറിയാനിയിൽ കാര്യങ്ങൾ വിശദീകരിച്ച് പറഞ്ഞ് പാത്രിയർക്കീസ് ബാവായെ സമാധാനിപ്പിച്ചു അങ്ങിനെ ഇന്ത്യാമഹാരാജ്യത്ത് മറ്റൊരു അന്ത്യോഖ്യാ പാത്രിയർക്കീസിന്റെ കബറിടം ഉണ്ടാവാൻ ഇടവരാതെ ദൈവം കാത്തു!

ഈ സംഭവത്തോടെ പാത്രിയർക്കീസ് ബാവായ്ക്ക് പുലിക്കോട്ടിൽ തിരുമേനിയോട് പ്രീതിയായി. "നീ എന്റെ വാത്സല്യ മകനാണ്. നിന്നെ ദൈവം അനുഗ്രഹിക്കട്ടെ." അനുഗ്രഹങ്ങളും, ആശീർവ്വാദങ്ങളും പുലിക്കോട്ടിൽ തിരുമേനിയുടെ ശിരസ്സിൽ പത്രോസ് തൃതീയൻ പാത്രിയർക്കീസ് ബാവാ വർഷിച്ചു. ബോംബെവരെ അനുയാത്രചെയ്ത് ബാവായെ കപ്പൽ കയറ്റി അയച്ചശേഷം പുലിക്കോട്ടിൽ തിരുമേനി സന്തോഷവാനായി നാട്ടിലേക്കു മടങ്ങി. ○

---

**ഒരു ദൈവവിളിയുടെ കല്പന**

നമ്പർ 134

**മലങ്കര ഇടവകയുടെ മാർ ജോസഫ് ദീവന്നാസ്യോസ് മെത്രാപ്പോലീത്തായിൽനിന്നും**

(മുദ്ര)

നമ്മുടെ പ്രിയപുത്രൻ മൂക്കഞ്ചേരിൽ അങ്ങാടിവീട്ടിൽ ഔസേപ്പിനു വാഴ്വ്.

കഴിഞ്ഞുപോയ നമ്മുടെ ഗീവർഗീസ് റമ്പാച്ചന്റെ[+] അനന്തിരവനായി നിങ്ങളുടെ കുടുംബത്തിൽ ഒരു പട്ടക്കാരൻ ഉണ്ടായാൽ കൊള്ളാമെന്നു നമുക്കു മുമ്പേതന്നെ വളരെ ആഗ്രഹം ഉണ്ട്. ആ ഉദ്ദേശത്തോടുകൂടി നിങ്ങളുടെ കുടുംബത്തിൽ ഉൾപ്പെട്ട ചില കുട്ടികളെ കാണുമ്പോൾ പട്ടമേല്ക്കണമെന്നു നാം പറയാറുമുണ്ട്. അതിനു ഏനവും മനസ്സും ഉള്ളവരായി ഒരു കുട്ടിയെ കണ്ടുകിട്ടാതിരിക്കുകയായിരുന്നു (നിങ്ങളുടെ കുടുംബത്തിൽ) നമ്മുടെ എം.പി. വർക്കിയുടെ അനുജൻ എം.പി. പത്രോസ്[x] എന്ന കൊച്ചനെ തൃപ്പൂണ്ണിത്രവച്ചും കരിങ്ങാശ്ര വച്ചും എറണാകുളത്തുവച്ചും നാം കാണുകയും അവനെ പട്ടമേല്പിച്ചാൽ കൊള്ളാമെന്നു നാം ആഗ്രഹിക്കയും ചെയ്തിട്ടുണ്ട് (വിവാഹത്തോടുകൂടി ഇടവക ഭരിപ്പാൻ ഒരു പട്ടക്കാരനായിട്ടല്ല) വിവാഹം കൂടാതെ പൊതുവിലേക്കു പട്ടക്കാരനും റമ്പാനുമാകാൻ തക്ക ഒരാൾ വേണമെന്നുള്ളതാണ് നമ്മുടെ ആഗ്രഹം. എന്നാൽ നമ്മുടെ പത്രോസിനു ആ വിധത്തിൽ പട്ടമേല്ക്കാൻ സമ്മതമുള്ളതായി ഈയിടെ വിശ്വസ്തനായ ഒരാളിൽ നമുക്കു അറിവുകിട്ടിയ ഉടൻ അതിന്റെ വാസ്തവം അറിവാൻ നാം പ്രത്യേകം അന്വേഷണം ചെയ്തതിൽ വീട്ടുകാർ സമ്മതിക്കുന്നപക്ഷം അവനു പൂർണ്ണമനസ്സാണെന്നു സൂക്ഷ്മമായി നമുക്ക് അറിവുകിട്ടിയിരിക്കുന്നു. നമ്മുടെ റമ്പാച്ചന്റെ കുടുംബത്തിൽനിന്നു അദ്ദേഹത്തിന്റെ പിന്തുടർച്ചക്കാരനായി ഒരു പൊതുമനുഷ്യന്റെ നിലയിൽ ഒരാളെ കിട്ടുന്നതിൽപ്പരം സന്തോഷം മറ്റില്ല.

അതിനാൽ പ്രിയനേ, നമ്മുടെ പത്രോസ് ഒരു നല്ല പങ്കിനെ തിരഞ്ഞെടുത്തിരിക്കയാണെന്നു നിങ്ങൾ വിചാരിക്കണം. അവൻ വലിയ പരീക്ഷകൾ ജയിച്ചു ഉദ്യോഗസ്ഥനായി വരുമെന്നു നിങ്ങൾക്കു ആഗ്രഹവും ആശയും ഉണ്ടായിരിക്കും. ദയറായൂസാക്കു മനസ്സോടെ സമ്മതിക്കയും ആഗ്രഹിക്കയും ചെയ്യുന്ന ആളിനെ തടുക്കുന്നതു ദൈവാനുകൂലമായിരിക്കുകയില്ലെന്നു അറിയണം. അവന്റെ ആഗ്രഹം ദൈവത്തിൽ നിന്നാണ്. അതിനെ നിറവേറ്റുന്നതിനു കുടുംബത്തിൽ ഉള്ള എല്ലാവരും ഉത്സാഹിക്കുകയും വല്ലവർക്കും തടസ്സമുണ്ടായാൽ അതിനെ നീ തീർത്തു നമ്മുടെ പത്രോസിനെ നമ്മുടെ സഭയ്ക്കായി വിട്ടുതരികയും ചെയ്യണമെന്നു നമുക്കു വലിയ ആഗ്രഹമുണ്ട്. നിങ്ങൾ അങ്ങനെ സമ്മതിച്ചു വിട്ടുതരുന്നപക്ഷം അവനെ ബി.എ.യ്ക്കോ, എം.എ.യ്ക്കോ സമുദായത്തിൽനിന്ന് പഠിപ്പിച്ചുകൊള്ളാം. പിന്നീട് അവനുവേണ്ടി നിങ്ങളാരും ചിലവ് ചെയ്യേണ്ട. അതിനാൽ പ്രിയനേ, ഈ കാര്യത്തിൽ നീ നന്നായി മനസ്സുവച്ചു നിങ്ങളുടെ കുടുംബത്തിലുള്ള എല്ലാവരെയും സമ്മതിപ്പിച്ചു നമുക്കു ഉടനെ ഒരു മറുപടി അയച്ചുതരണമെന്നു നിന്റെ സ്നേഹത്തോടു നാം നിർബന്ധിക്കുന്നു.

ദൈവത്തിന്റെ കൃപയും അനുഗ്രഹങ്ങളും സദാ വർദ്ധിച്ചിരിക്കുമാറാകട്ടെ.

എന്ന് 1908 മീനമാസം 21-നു കോട്ടയത്തു സിമ്മനാരിയിൽനിന്നും

**സമ്പാദകൻ: ജോയ്സ് തോട്ടയ്ക്കാട്**

*+ മൂക്കഞ്ചേരിയിൽ ഗീവർഗീസ് റമ്പാൻ*

*x പത്രോസ് മാർ ഒസ്താത്തിയോസ്*

II[nd] Death Anniversary
12-8-1999



**A.C. JOSEPH**
**Ananthanam**
**P.O., Payipad**

*Inserted by:*
Sorrowing Family



# വൈദികസംഘ രൂപവത്കരണസംബന്ധമായി അയച്ച കല്പന

മലങ്കര ഇടവകയുടെ മാർ ദീവാന്നാസ്യോസ് മെത്രാപ്പോലീത്തായിൽ നിന്നു.

നമ്മുടെ പള്ളിയിലെ വിഗാരിയും ദേശത്തു പട്ടക്കാരും പള്ളി കൈക്കാരും ശേഷം ജനങ്ങളും കൂടി കണ്ടെന്നാൽ നിങ്ങൾക്കു വാഴ്‌വു.

പ്രിയമുള്ളവരെ നമ്മുടെ സഭയ്ക്കു നേരിട്ടുകൊണ്ടിരിക്കുന്ന അന്യോപദ്രവങ്ങളെ തടുക്കുന്നതിനുള്ള ശ്രമത്തിൽ ഒഴിച്ചുകൂടാതെ വന്നുകൂടുന്ന വ്യവഹാരങ്ങളാലും മറ്റും സഭയുടെ അത്മീയവളർച്ചയ്ക്കു ആവശ്യപ്പെട്ട പരിഷ്ക്കാരങ്ങൾ ഒന്നും നടപ്പാക്കുവാനും അതിനായി ശ്രമിക്കുവാനും സമയവും സൗകര്യവും കിട്ടാതെ നമ്മുടെ ആയുസ്സു വൃദ്ധതയെ പ്രാപിച്ചിരിക്കുന്നത് ഓർക്കുമ്പോൾ നമുക്കു വളരെ വ്യസനം ഉണ്ട്. പ്രത്യേകമായി പള്ളി സഞ്ചാരങ്ങളിൽ നാം പ്രവേശിക്കുമ്പോൾ പല ഇടവകകളിലും കാണ്മാൻ ഇടവന്നിട്ടുള്ള കുഴപ്പങ്ങളും വിവാദങ്ങളും നമ്മുടെ ഈ വ്യസനത്തെ വർദ്ധിപ്പിക്കുകയും ഈ നാശാവസ്ഥയിൽനിന്നു സഭയെ ഉദ്ധരിക്കുന്നതിനു തക്ക മാർഗ്ഗങ്ങളെ ഉണ്ടാക്കേണ്ട ആവശ്യകത നമ്മുടെ മനസ്സിനെ എപ്പോഴും കുത്തിക്കൊണ്ടിരിക്കയും ചെയ്യുന്നു.

നമ്മുടെ കർത്താവു തന്റെ ഒരു വലിയ അനുഗ്രഹമായി നൽകിയിരിക്കുന്ന ആചാർയ്യസ്ഥാനത്താൽ മാത്രം ക്രിസ്ത്യാനിസഭ നിലനിൽക്കുന്നതും നിലനിൽക്കേണ്ടതും ആകുന്നു എന്നുള്ളതിൽ ആർക്കും സംശയം ഉണ്ടായിരിക്കയില്ലല്ലോ. സഭയുടെ പ്രകാശവും ഉപ്പും ആയിരിക്കുന്ന ആചാർയ്യന്മാർ മങ്ങിയവരും ഉറയില്ലാത്തവരും ആയി തീർന്നാൽ അവരാൽ പ്രകാശിപ്പിക്കപ്പെടുകയും രുചിപ്പിക്കപ്പെടുകയും ചെയ്യേണ്ടിയ സഭ ക്ഷയിച്ചുപോകുന്നതു ആശ്ചര്യമല്ല. സൂക്ഷമത്തോളം ആലോചിച്ചാൽ നമ്മുടെ സഭയുടെ നിർജ്ജീവാവസ്ഥയ്ക്കു പ്രധാനഹേതു യഥാർത്ഥ ദൈവഭക്തിയും പഠിപ്പും ഉള്ള പട്ടക്കാരുടെ കുറവെന്നല്ലാതെ മറ്റൊന്നും പറവാനില്ല. അപ്പൊസ്തൊലകാലത്തും അതൊടടുത്ത കാലത്തും ഉണ്ടായിരുന്ന മേൽപ്പട്ടക്കാരും പട്ടക്കാരും കർത്താവിനു വേണ്ടി ജീവനെകൂടെ ഉപേക്ഷിക്കുവാൻ തക്കവണ്ണം വിശ്വാസത്തിൽ നല്ല സ്ഥിരതയും ദൈവഭക്തിയും വൈരാഗ്യവും ഉള്ളവർ ആയിരുന്നതിനാൽ അവരാൽ ഭരിക്കപ്പെട്ടിരുന്ന സഭയും ആത്മാവിൽ ജീവനുള്ളതു ആയിരുന്നു. എന്നാൽ സാത്താന്റെ പ്രേരണയാൽ ഇടയന്മാരിൽ വിശ്വാസവും ഭക്തിയും ക്ഷയിച്ചു തുടങ്ങിയതിനോടുകൂടെ സഭയിൽ ആത്മീയജീവനും മങ്ങി കാലക്രമേണ അധൊഗതി പ്രാപിച്ചുപോയി.

നമ്മുടെ വൈദികന്മാർ ഭക്തിയില്ലാത്തവരും അറിവില്ലാത്തവരും ആയിപ്പോയതിൽ അവരെ കുറ്റം പറവാനില്ല. മുന്തിരിത്തോട്ടത്തിൽ വേല ചെയ്തിട്ടു അതിന്റെ ഫലത്തിൽ നിന്നുഭക്ഷിക്കാതെയും ആടുകളെ മേയിച്ചിട്ടു അതിന്റെ പാൽ കുടിക്കാതെയും ഇരിക്കുന്നവർ ഇല്ലെന്നും ബെസ്ക്കുദിശായിൽ ശുശ്രൂഷിക്കുന്നവർ ബെസ്കുദിശായിൽനിന്നു ഉപജീവിക്കണമെന്നും വിശുദ്ധവേദപുസ്തകം കല്പിക്കുന്നതുപോലെ പട്ടക്കാർ അവരുടെ പ്രവൃത്തികൊണ്ടു കാലക്ഷേപം ചെയ്യേണ്ടവർ ആണു. അതിനു നിവൃത്തിയില്ലാത്തവണ്ണം പ്രതിഫലം ചുരുങ്ങിയപ്പോൾ കാലക്ഷേപത്തിനു വേണ്ടി അവർ അന്യജോലിയിൽ പ്രവേശിക്കേണ്ടിവരുന്നതിനാൽ ഒട്ടും ആശ്ചർയ്യപ്പെടുവാൻ ഇല്ല. നമ്മുടെ സഭയുടെ അധൊഗതിക്കു പ്രധാന ഹേതു പട്ടക്കാരിൽ പഠിപ്പും ഭക്തിയും ഇല്ലായ്കയും അവരിൽ ഈ ദിവ്യഗുണങ്ങൾ കുറഞ്ഞുപോയതു അവരുടെ ഉപജീവനത്തിനു തക്ക വഴിയില്ലായ്കകൊണ്ടാണന്നു നമുക്കു മുമ്പെതന്നെ ബോദ്ധ്യപ്പെട്ടിരിക്കയായിരുന്നു. പോയാണ്ടു മേടമാസത്തിൽ കൂടിയ സാമൂഹ്യസമ്മേളനത്തിൽ ഈ വിഷയം സംബന്ധിച്ചു വളരെ വാദങ്ങളും ആലോചനകളും നടത്തിയ ശേഷം അവരും ഈ വിധം തന്നെ അഭിപ്രായപ്പെട്ടതായി അറിഞ്ഞപ്പോൾ മുതൽ മുമ്പെ തന്നെ നമ്മിൽ പതിഞ്ഞിരിക്കുന്ന ഈ അഭിപ്രായം നമ്മുടെ മനസ്സിൽ ഇരട്ടി ശക്തിയോടുകൂടെ ഉറച്ചിരിക്കുന്നു.

അതിനാൽ ഇതിലേക്കു വല്ല നിവാരണമാർഗ്ഗങ്ങളും ആലോചിച്ചുണ്ടാക്കുവാൻ വേണ്ടി സാമൂഹ്യസമ്മേളനത്തോടു അടുത്തു പട്ടക്കാരുടെ ഒരു പ്രത്യേകസംഘം ഉണ്ടാകണമെന്നു പോയാണ്ടിൽ നാം ഒരു കല്പന അയയ്ക്കുകയും പല പട്ടക്കാർ കൂടുകയും ചെയ്തിരുന്നുവല്ലോ. അന്നു പട്ടക്കാരുടെ യോഗത്തിൽ മലങ്കര ഇടവകയിലെ എല്ലാ വൈദികന്മാരും ഉൾപ്പെട്ട ഒരു വൈദികസംഘം ഉണ്ടാകണമെന്നും മറ്റും നിശ്ചയിച്ച വിവരങ്ങളെക്കുറിച്ചു സംഘസിക്രട്ടരിമാരും നമ്മുടെ പ്രിയപുത്രന്മാരുമായ മല്പാന്മാർ നമ്മെ അറിയിച്ചപ്പോൾ അൽപമല്ലാത്ത സന്തോഷം നമുക്കുണ്ടായി നമ്മുടെ സഹോദരന്മാരായ ബഹുമാനപ്പെട്ട മെത്രാപ്പോലീത്തന്മാരും അതിൽ അത്യന്തം സന്തുഷ്ടന്മാരായിരിക്കുന്നു എന്നു നാം അറിയുന്നു.

പോയാണ്ടു ഒരു യോഗത്തിൽ ആലോചിച്ചു നിശ്ചയിച്ചതുപോലെ നിർവ്വാഹകസംഘക്കാരായ പട്ടക്കാർ എഴുതി ഉണ്ടാക്കി നമ്മുടെയും നമ്മുടെ സഹോദരന്മാരായ ബഹുമാനപ്പെട്ട മെത്രാപ്പോലീത്തന്മാരുടെയും അനുവാദത്തിനുവേണ്ടി അയച്ചിട്ടുള്ള നിബന്ധനകൾ ആലോചനയിൽ ഇരിക്കുന്നതും താമസിയാതെ അതെപ്പറ്റി നാം എഴുത്തു അയയ്ക്കുന്നതും ആകുന്നു.

ഈ കാലത്തുള്ള നമ്മുടെ പട്ടക്കാരെക്കുറിച്ചു ആലോചിച്ചാൽ അവർ മുമ്പിലത്തെതിലും ദൈവഭയത്തിലും വിശ്വാസത്തിലും സന്മാർഗ്ഗത്തിലും വർദ്ധിച്ചുവരികയാകുന്നു എന്നു പറവാൻ സംശയമില്ല. അവരെ ഭക്തിയിൽ വളർത്തിയും വർദ്ധിപ്പിച്ചും കൊണ്ടുപോകുന്നതിനുള്ള ശ്രമം മാത്രം ചെയ്താൽ മതി. അതിലേക്കു ഈ സംഘം വളരെ ഉപയോഗപ്പെടുമെന്നു നാം വിശ്വസിക്കുന്നു. അവരുടെ വരുമാനം തുലോം നിസ്സാരസ്ഥിതിയിലിരിക്കുന്നു എന്നു ആർക്കും അറിയാം. അവർ ഇത്ര നികൃഷ്ടസ്ഥിതിയിലിരുന്നിട്ടും ഇത്രത്തോളം വിശ്വസ്തന്മാരും സന്മാർഗ്ഗികളും ആയിരിക്കുന്നതിനെ ഓർത്താൽ നാം അവരെക്കുറിച്ചു വളരെ കൃതജ്ഞന്മാരായിരിക്കേണ്ടതാണ്. അതിനാൽ നമ്മുടെ സഭയുടെ ഉയർച്ചയ്ക്കു കാരണഭൂതന്മാരായിരിക്കേണ്ട നമ്മുടെ പട്ടക്കാരിൽ ഭക്തിയും വിശ്വാസവും വർദ്ധിപ്പിക്കുന്നതിനും യോഗ്യന്മാരെ ഇതിലേക്കു ആകർഷിക്കുവാൻ തക്കവണ്ണം അവരുടെ അന്തസ്സിനെ ഉയർത്തുന്നതിനും അത്യന്തം ആവശ്യമായിരിക്കുന്ന ശ്രമങ്ങളിൽ നാം ഇനിയും മൗനമായിരുന്നാൽ നമ്മുടെ സഭ നാമാവശേഷമായി തീർന്നുപോകും. അതിനാൽ ഈ പ്രധാന വിഷയത്തിൽ പരിഹാരമാർഗ്ഗങ്ങളെ ആലോചിച്ചുണ്ടാക്കുന്നതിനു ആരംഭിച്ചിരിക്കുന്ന ഈ വൈദികസംഘത്തെ വർദ്ധിപ്പിച്ചുകൊണ്ടു പോകേണ്ടതു സമുദായത്തിൽപ്പെട്ട എല്ലാവരുടെയും കടമയാണെന്നും നാം നിങ്ങളെ പ്രത്യേകം ഓർപ്പിക്കുന്നു.

പ്രിയരെ! ദീർഘകാലംകൊണ്ടുണ്ടായ കുഴപ്പങ്ങളെ അല്പകാലംകൊണ്ടു ഇല്ലാതാക്കുമെന്നൊ ഇല്ലാതാകുമെന്നോ നാം വിചാരിക്കുന്നില്ല. എങ്കിലും കാലക്രമേണ സഭയ്ക്കു ഉയർച്ച വരുന്നതെന്നു ആശംസിപ്പാൻ തക്ക ഒരു അടിസ്ഥാനം നമ്മുടെ ഈ വൃദ്ധതയിൽ ഉറച്ചു കാണ്മാൻ ഇടവന്നാൽ അതുതന്നെ ഒരു വലിയ ഭാഗ്യമെന്നു നാം വിചാരിക്കുന്നു. അതിനാൽ ഈ മേടമാസം 20-ാംനു ബുധനാഴ്ച കോട്ടയത്തു നമ്മുടെ ഇംഗ്ലീഷ് സിമ്മനാരിയിൽ പതിവിൻപ്രകാരം കൂടുവാൻ നിശ്ചയിച്ചിരിക്കുന്ന സാമൂഹ്യസമ്മേളനത്തോടു കൂടെ വൈദീകസംഘത്തിന്റെ ഒരു പ്രത്യേകയോഗം കൂടുകയും അതിൽവെച്ചു സംഘനടപടികൾ നടപ്പാക്കുകയും മറ്റും ചെയ്യണമെന്നു നിശ്ചയിച്ചിരിക്കുന്നതിനാൽ ആ പള്ളിയിലെ പട്ടക്കാർ ആ സംഘത്തിൽ ചെന്നുചേരുകയും പള്ളിക്കാർ അവരെ താല്പര്യപ്പെടുത്തി അയയ്ക്കുകയും ചെയ്യണമെന്നു നിങ്ങളുടെ സ്നേഹത്തോടു നാം ആജ്ഞാപിക്കുന്നു. നിർവാഹകസംഘക്കാർ നമുക്കയച്ചിട്ടുള്ള വൈദികസംഘനിയമങ്ങളെക്കുറിച്ചു നാം ആലോചിച്ചു വേണ്ട കല്പനകൾ ആ സംഘദിവസം കിട്ടുവാൻ തക്കവണ്ണം എത്തിച്ചു തരുന്നതാണ്. നമ്മുടെ ബഹുമാനപ്പെട്ട സഹോദരന്മാരും നിങ്ങൾക്കു അതെപ്പറ്റി എഴുതി അയയ്ക്കുമെന്നു നാം വിശ്വസിക്കുന്നു.

വിശേഷിച്ചു വൈദികസംഘം നടപ്പാകുമ്പോൾ അതു സംബന്ധമായി എഴുത്തുകുത്തുകൾ അച്ചടികൾ മുതലായി പല ചിലവുകൾ ഉള്ളതിനാൽ അതിലേക്കു ആ പള്ളിക്കാര്യത്തിൽ നിന്നും വലിയ ഭാരമല്ലാത്ത ഒരു സംഭാവന സംഘത്തിലേക്കു പോകുന്ന പട്ടക്കാർ മുഖാന്തരം അയച്ചു കൊടുക്കയും വേണം.

ദൈവത്തിന്റെ കൃപയും അനുഗ്രഹങ്ങളും സദാ നിങ്ങൾ എല്ലാവരോടും കൂടെ വർദ്ധിച്ചിരിക്കുമാറാകട്ടെ.

എന്നു 1075-നു 1900-മാണ്ടു മേടമാസം 1-ാം

കടമ്പനാട്ടു പള്ളിയിൽനിന്നു.

# മാർ ദിയസ്കോറസിന് അശ്രുപൂജകളോടെ വിട



റാന്നി: ജൂലൈ 24 കാലം ചെയ്ത ഗീവർഗീസ് മാർ ദിയസ്കോറസ് മെത്രാപ്പോലീത്തായുടെ ഭൗതികശരീരം വമ്പിച്ച ജനാവലിയുടെ സാന്നിദ്ധ്യത്തിൽ റാന്നി ഹോളി ട്രിനിറ്റി ആശ്രമദേവാലയത്തിൽ പ്രത്യേകം തയ്യാറാക്കിയ കല്ലറയിൽ സംസ്കരിച്ചു.

ജൂലൈ 23-ാം തീയതി വ്യാഴാഴ്ച രാത്രി പന്ത്രണ്ടുവരെ ഭദ്രാസനസംബന്ധമായ ജോലികളിൽ മുഴുകിയിരുന്ന തിരുമേനിയെ പുലർച്ചെ 4-ന് വിളിച്ചുണർത്തിയപ്പോഴായിരുന്നു അന്ത്യം. ഭൗതിക ശരീരം അരമനയോടു ചേർന്ന ഹോളി ട്രിനിറ്റി ചാപ്പലിൽ രാവിലെ മുതൽ പൊതുദർശനത്തിനു വെച്ചു. നിയുക്ത കാതോലിക്കാ തോമസ് മാർ തീമോത്തിയോസ് പ്രാരംഭ പ്രാർത്ഥനകൾക്ക് നേതൃത്വം നല്കി. ഉച്ചയോടെ പരിശുദ്ധ കാതോലിക്കാ ബാവായുടെ നേതൃത്വത്തിൽ ശുശ്രൂഷ തുടർന്നു. മാത്യൂസ് മാർ എപ്പിഫാനിയോസ്, സ്തേഫാനോസ് മാർ തേവോദോസിയോസ്, റീത്തു സഭയുടെ ജോഷ്വാ മാർ ഇഗ്നാത്തിയോസ് എന്നിവർ സഹകാർമ്മികത്വം വഹിച്ചു.

സ്പീക്കർ എം. വിജയകുമാർ, എ.കെ. ആന്റണി, മന്ത്രിമാരായ പി.ജെ. ജോസഫ്, ഇ. ചന്ദ്രശേഖരൻനായർ, എസ്. ശർമ്മ, വി.പി. രാമകൃഷ്ണപിള്ള, കെ.പി.സി.സി. പ്രസിഡന്റ് തെന്നല ബാലകൃഷ്ണപിള്ള, ഡെപ്യൂട്ടി സ്പീക്കർ സി.എ. കുര്യൻ, എം.എൽ.എ. മാരായ ശോഭനാ ജോർജ്, പാലോട് രവി, ആന്റണി രാജു, ജോസ് ബേബി, രാജു ഏബ്രഹാം, മേയർ വി. ശിവൻകുട്ടി, പി.ജെ. കുര്യൻ, തോമസ് കുതിരവട്ടം, ചെറിയാൻ ഫിലിപ്പ്, സഭാ സെക്രട്ടറി എ.കെ. തോമസ് എന്നിവർ അരമന ചാപ്പലിൽ എത്തി ആദരാഞ്ജലികൾ അർപ്പിച്ചു.

മൂന്നരയോട് ഭദ്രാസന ദേവാലയത്തോട് യാത്ര ചൊല്ലിയ ശേഷം ഭൗതിക ശരീരം പ്രത്യേകം തയ്യാറാക്കിയ വാഹനത്തിൽ ആയൂർ, ഇടമുളയ്ക്കൽ, വി.എം.ഡി.എം. സെന്ററിലേക്ക് കൊണ്ടുപോയി. പ. കാതോലിക്കാ ബാവായും മറ്റു മെത്രാപ്പോലീത്താമാരും വിലാപയാത്രയെ അനുഗമിച്ചു. ആയൂരിൽനിന്നും കൊട്ടാരക്കര, അടൂർ, ഓമല്ലൂർ, പത്തനംതിട്ട, ഇലന്തൂർ വഴി മെത്രാപ്പോലീത്തായുടെ ഇടവകയായ കോഴഞ്ചേരി സെന്റ് മാത്യൂസ് പള്ളിയിൽ എത്തിക്കുകയും അവിടെ അല്പസമയം വയ്ക്കുകയും തുടർന്ന് റാന്നിയിലേക്ക് കൊണ്ടുപോയി.

# അർമീനിയൻ കാതോലിക്കോസ് പ. കരേക്കിൻ പ്രഥമൻ സർക്കീസിയൻ ബാവാ കാലംചെയ്തു



അർമീനിയൻ ഓർത്തഡോക്സ് സഭയുടെ പരമാധ്യക്ഷൻ പാത്രിയർക്കാ കാതോലിക്കോസ് കരേക്കിൻ പ്രഥമൻ സർകീസിയൻ ബാവാ കാലം ചെയ്തു. അദ്ദേഹത്തിന് 67 വയസ്സായിരുന്നു. അർമീനിയായിൽ ഓർത്തഡോക്സു സഭയുടെ കേന്ദ്രമായ എക്കസ്മിയാഡ്സിനിൽവച്ച് ജൂൺ 29നായിരുന്നു അന്ത്യം. സിറിയയിലെ കസാബാണ് ജന്മസ്ഥലം. 1952-ൽ വൈദികനായി ഓക്സ്ഫോർഡ് യൂണിവേഴ്സിറ്റിയിൽ ദൈവശാസ്ത്രം പഠിച്ചു. 1964-ൽ മേൽപ്പട്ടസ്ഥാനത്തേയ്ക്കും 1995-ൽ കാതോലിക്കായായും ഉയർത്തപ്പെട്ടു.

കബറടക്കം ജൂലൈ എട്ടാം തീയതി. അർമീനിയയിലെ എച്ചമിയാഡ്സിൽ നടന്നു.

അർമീനിയൻ ഓർത്തഡോക്സ് സഭയുമായി, മലങ്കര ഓർത്തഡോക്സ് സഭയ്ക്ക് വളരെ അടുത്ത ബന്ധമാണുള്ളത്.

പരിശുദ്ധ ബസ്സേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ കാതോലിക്കാ ബാവാ പ്രത്യേക ക്ഷണപ്രകാരം അർമീനിയൻ ഓർത്തഡോക്സ് സഭയുടെ മൂറോൻ കൂദാശയിൽ സംബന്ധിക്കുകയും, പരിശുദ്ധ ബസ്സേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവാ; കാരേക്കിൻ പ്രഥമൻ ബാവായുടെ കാതോലിക്കാ സ്ഥാനാരോഹണവാഴ്ചയിൽ മറ്റു ഓറിയന്റൽ ഓർത്തഡോക്സ് സഭകളുടെ പരമാദ്ധ്യക്ഷന്മാരോടൊപ്പം പ്രധാന പങ്ക് വഹിക്കുകയും ചെയ്തിട്ടുള്ളത് സ്മരണീയമാണ്.

കാതോലിക്കാ ബാവാ തിരുമേനിയുടെ ക്ഷണം സ്വീകരിച്ച് കാരേക്കിൻ പ്രഥമൻ ബാവാ കഴിഞ്ഞ നവംബറിൽ മലങ്കര സഭ സന്ദർശിക്കുവാനിരുന്ന അവസരത്തിലാണ്, അദ്ദേഹം രോഗബാധിതനായതും, തുടർന്ന് സന്ദർശനം മാറ്റിവയ്ക്കേണ്ടതായും വന്നത്.

## പ. കാതോലിക്കാ ബാവാ അനുശോചിച്ചു

**ഓറിയന്റൽ ഓർത്തഡോക്സ് സഭകളിൽപെട്ട മലങ്കര ഓർത്തഡോക്സ് സഭയുമായി അർമീനിയൻ ഓർത്തഡോക്സ് സഭയുടെ പരമാദ്ധ്യക്ഷൻ, കാതോലിക്കാ പാത്രിയർക്കീസ്, പരിശുദ്ധ കരേക്കിൻ പ്രഥമൻ സർക്കീസിയൻ ബാവാ കാലംചെയ്തതിൽ മലങ്കര ഓർത്തഡോക്സ് സഭയുടെ പരമാദ്ധ്യക്ഷൻ പരിശുദ്ധ ബസ്സേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവാ അനുശോചനം അറിയിച്ചു.**

**ശനിയാഴ്ച (3-7-99) ദേവലോകം കാതോലിക്കേറ്റ് അരമന ചാപ്പലിൽ അദ്ദേഹത്തിനുവേണ്ടി പരിശുദ്ധ കാതോലിക്കാ ബാവാ തിരുമേനി കുർബ്ബാനമദ്ധ്യേ പ്രത്യേക പ്രാർത്ഥന നടത്തുകയും ധൂപപ്രാർത്ഥന അർപ്പിക്കുകയും ചെയ്തു.**

രാവിലെ 6.30-ന് ആശ്രമചാപ്പലിൽ മാത്യൂസ് മാർ എപ്പിഫാനിയോസ് മെത്രാപ്പോലീത്താ വി. കുർബ്ബാന അർപ്പിച്ചു. 9 മണിക്ക് നഗരികാണിക്കൽ ആരംഭിച്ചു. റാന്നി, അങ്ങാടി, മാമുക്ക്, ഇട്ടിയപ്പാറ വഴി നഗരം ചുറ്റി ആശ്രമത്തിൽ നഗരികാണിക്കൽ സമാപിച്ചു.

തിരുവനന്തപുരം ഭദ്രാസനത്തിൽപ്പെട്ട ദേവാലയങ്ങളിൽനിന്നുള്ള വാഹനങ്ങളും കൊല്ലം, തുമ്പമൺ, ചെങ്ങന്നൂർ, നിരണം തുടങ്ങിയ ഭദ്രാസനങ്ങളിൽനിന്നുള്ള ദേവാലയങ്ങളിലെ അനേക വാഹനങ്ങളും വിലാപയാത്രയിൽ പങ്കെടുത്തു. കറുത്ത കൊടികളും ബാഡ്ജുകളുമായി നടന്നുനീങ്ങിയ വിശ്വാസികൾ അക്ഷരാർത്ഥത്തിൽ നഗരത്തെ കണ്ണീരിലാഴ്ത്തി.

കെ.എസ്.ആർ.ടി.സി. യുടെ പ്രത്യേകവാഹനത്തിലിരുന്നിരുന്ന വൈദികർ പുഷ്പങ്ങൾ വാരിവിതറി.

പതിനൊന്നുമണിയോടുകൂടി ശുശ്രൂഷകൾ ആരംഭിച്ചു. പ. കാതോലിക്കാ ബാവാ, നിയുക്ത കാതോലിക്കാ തോമസ് മാർ തീമോത്തിയോസ്, മാർ എപ്പിഫാനിയോസ്, മാർ ഈവാനിയോസ്, മാർ അത്താനാസ്യോസ്, ഡോ. തോമസ് മാർ അത്താനാസ്യോസ്, പൗലോസ് മാർ മിലിത്തിയോസ്, യൂഹാനോൻ മാർ മിലിത്തിയോസ്, മാർ അന്തോണിയോസ്, മാർ പക്കോമിയോസ് എന്നീ മെത്രാപ്പോലീത്താമാരുടെ കാർമ്മികത്വത്തിൽ ശുശ്രൂഷകൾ നടന്നു. റീത്തു സഭയിൽ നിന്നും ആർച്ച് ബിഷപ്പ് സിറിൽ മാർ ബസ്സേലിയോസ്, തോമസ് മാർ കൂറിലോസ് എന്നിവരും ശുശ്രൂഷകളിൽ സംബന്ധിച്ചു.

ഉച്ചയ്ക്ക് ഒന്നരയോടുകൂടി മാർ ദിയസ്കോറസിന്റെ ഭൗതിക ശരീരം പ്രാർത്ഥനാഗീതികളോടെ കബറടക്കി.

മാർ ദിയസ്കോറസ് പ്രകാശ സൂര്യൻ ആയിരുന്ന അദ്ദേഹം സൃഷ്ടികർത്താവായിരുന്നു. അദ്ദേഹം പടുത്തുയർത്തിയ സ്ഥാപനങ്ങൾ ദൈവസന്നിധിയിൽ അദ്ദേഹത്തിനുവേണ്ടി പക്ഷപാതം ചെയ്യുമെന്നും പ. കാതോലിക്കാ ബാവാ അനുസ്മരിച്ചു. മാർ ഒസ്താത്തിയോസ്, മന്ത്രി പി.ജെ. ജോസഫ്, ഡെപ്യൂട്ടി സ്പീക്കർ സി.എ. കുര്യൻ, പി. സി. ചാക്കോ, പി.ജെ. കുര്യൻ, രാജു ഏബ്രഹാം എം.എൽ.എ. എന്നിവർ മാർ ദിയസ്കോറസിനെ അനുസ്മരിച്ച് സംസാരിച്ചു.

## ഭവന നിർമ്മാണ സഹായ പദ്ധതി

അമേരിക്കൻ ഭദ്രാസനത്തിലെ ഫ്ളോറിഡ, റ്റാമ്പാ സെന്റ് ഗ്രീഗോറിയോസ് ഓർത്തഡോക്സ് ഇടവകയുടെ പത്താം വാർഷികത്തോടനുബന്ധിച്ച് മലങ്കരസഭയുടെ മലബാർ/ഇടുക്കി ഭദ്രാസനങ്ങളിൽപ്പെട്ട രണ്ട് കുടുംബങ്ങൾക്ക് 50,000-ത്തോളം വിലമതിക്കുന്ന രണ്ട് ഭവനങ്ങൾ നിർമ്മിച്ചുകൊടുക്കുവാൻ ആഗ്രഹിക്കുന്നു. അപേക്ഷകർ 25 സെന്റിൽ അധികമാകാതെ സ്വന്തമായി ഭൂമിയുള്ളവരും സാമ്പത്തികമായി പിന്നോക്കജീവിതം നയിക്കുന്നവരുമായിരിക്കണം. അപേക്ഷയിൽ കുടുംബാംഗങ്ങളുടെ എണ്ണം, വയസ്സ്, തൊഴിൽ, സാമ്പത്തിക പരാധീനതകൾ എന്നിവ വ്യക്തമായി എഴുതിയിരിക്കണം. കുടുംബനാഥൻ ഒപ്പിട്ട അപേക്ഷ ഇടവക വികാരിയുടെയും ഇടവക മെത്രാപ്പോലീത്തായുടേയും ശുപാർശകളോടെ താഴെകാണുന്ന വിലാസത്തിൽ 1999 ഒക്ടോബർ മാസം 10-ാം തീയതിക്കകം കിട്ടത്തക്കവണ്ണം അയയ്ക്കുക.

VICAR
St. Gregorious Orthodox Church
P.O. Box 16973, Temple Terrad, Florida-33687, USA

## ദേവലോകം അരമന ചാപ്പൽ പെരുനാൾ

വി. ദൈവമാതാവിന്റെയും മാർതോമ്മാശ്ലീഹായുടെയും നാമത്തിൽ സ്ഥാപിക്കപ്പെട്ടിട്ടുള്ള ദേവലോകം അരമന ചാപ്പലിലെ പെരുനാളും പ. അബ്ദേദ്മശിഹാ പാത്രിയർക്കീസ് ബാവായുടെ ഓർമ്മദിനവും 1999 ആഗസ്റ്റ് 14, 15 തീയതികളിൽ അരമനചാപ്പലിൽ ആഘോഷമായി കൊണ്ടാടും.

## ഫാ. ജോൺ തോമസ് മദ്രാസ് കത്തീഡ്രൽ വികാരി

12 വർഷത്തിൽപരം മാർ ഗ്രീഗോറിയോസ് ഓർത്തഡോക്സ് വിദ്യാർത്ഥി പ്രസ്ഥാനം ജനറൽ സെക്രട്ടറിയായി സേവനമനുഷ്ഠിച്ച റവ. ഫാ. ജോൺ തോമസ് മദ്രാസ് കത്തീഡ്രൽ വികാരിയായി ചാർജ്ജ് എടുത്തു.

## മദ്രാസിൽ കോളജ് അനുവദിച്ചു

മദ്രാസ് സെന്റ് തോമസ് കത്തീഡ്രലിന്റെ വകയായി St. Thomas College of Arts & Science എന്നപേരിൽ കോളജു തുടങ്ങുന്നതിന് മദ്രാസ് ഗവർമെന്റ് അനുവാദം നല്കി. കോളജിന്റെ പ്രവർത്തനം ഈ വർഷം തന്നെ ആരംഭിച്ചു. B.Sc Computer Science, B.Sc Visual Communication, BCA, BCom, BBA കോഴ്സുകളാണ് ഈ വർഷം ആരംഭിച്ചിരിക്കുന്നത്.


## മലങ്കരസഭ

### വരിസംഖ്യ

**ഇൻഡ്യയിൽ**

| | |
|---|---|
| ഒറ്റപ്രതി | 5 രൂപാ |
| ഒരു വർഷം | 50 രൂപാ |
| നാല് വർഷം | 180 രൂപാ |
| അഞ്ച് വർഷം | 225 രൂപാ |
| പത്ത് വർഷം | 450 രൂപാ |

**ഇൻഡ്യയ്ക്ക് വെളിയിൽ**

| | |
|---|---|
| യു.എസ്.എ. | $ 15 Doller |
| മറ്റ് രാജ്യങ്ങൾ | Rs. 600/- |

### പരസ്യനിരക്കുകൾ

| | |
|---|---|
| Back Cover (Colour) | 10000 |
| " (Black & White) | 3500 |
| Front Inside | 2500 |
| Back Inside | 2250 |
| Full Page | 1750 |
| Half Page | 1000 |
| Quarter | 750 |
| Minimum (Matrimonial / Classified same rate) | 500 |
| Favours Block (Stamp Size) | 200 |

# പരിശുദ്ധ സുന്നഹദോസ് നിശ്ചയങ്ങൾ

**കോട്ടയം:** കാർഗിലിലെ പാക് നുഴഞ്ഞുകയറ്റക്കാർക്കെതിരെ യുദ്ധം ചെയ്യുന്ന ഇന്ത്യൻ സൈന്യത്തിന് മലങ്കര ഓർത്തഡോക്സ് സഭ സുന്നഹദോസ് ഐക്യദാർഢ്യം പ്രഖ്യാപിച്ചു. മാതൃരാജ്യത്തിനായി ജീവത്യാഗംചെയ്ത ധീരസൈനികർക്ക് ആദരാഞ്ജലികൾ അർപ്പിച്ചു.

സോഫിയാ സെന്ററിൽ ജൂലൈ 5 മുതൽ 9 വരെ നടന്ന പ. എപ്പിസ്കോപ്പൽ സുന്നഹദോസിൽ പരിശുദ്ധ കാതോലിക്കാ ബാവാ അദ്ധ്യക്ഷത വഹിച്ചു.

അർമ്മീനിയൻ ഓർത്തഡോക്സ് സഭയുടെ പരമാദ്ധ്യക്ഷൻ പ. കരേക്കിൻ പ്രഥമൻ സർക്കീസിയൻ കാതോലിക്കാ ബാവായുടെ ദേഹവിയോഗത്തിൽ പ. സുന്നഹദോസ് അനുശോചിച്ച് പ്രത്യേക പ്രാർത്ഥനകൾ നടത്തി.

ദേശീയ പ്രാധാന്യമുള്ള വിഷയങ്ങൾ പഠിക്കുന്നതിനായി പ. സുന്നഹദോസ് സെക്രട്ടറി തോമസ് മാർ അത്താനാസിയോസ് അദ്ധ്യക്ഷനായുള്ള നാഷണൽ അഫേയേഴ്സ് കമ്മീഷൻ രൂപീകരിച്ചു. അംഗങ്ങളായി ഇയ്യോബ് മാർ പീലക്സിനോസ്, ഫാ. മത്തായി നൂറനാൽ, ഫാ. ഡോ. കെ.എം. ജോർജ്, പി.സി. ഏബ്രഹാം, ഏ.കെ. തോമസ്, സി.കെ. കൊച്ചുകോശി, പ്രൊഫ. ഇ.ജെ. ജോൺ, പ്രൊഫ. ടൈറ്റസ് വർക്കി, പ്രൊഫ. പി.സി. ഏലി[illegible], ജോർജ് വർഗീസ് (ഡ[illegible] പോൾ മണലിൽ എന്നി[illegible] തെരഞ്ഞെടുത്തു.

ഓർത്തഡോക്സ് വൈദിക സെമിനാരിയുടെ ആഭിമുഖ്യത്തിൽ നടത്തുന്ന ദിവ്യബോധനം, കൗൺസലിങ്ങ് എന്നിവയിൽ പരിശീലനം നേടിയവരുടെ സേവനം പ്രയോജനപ്രദമാക്കുന്നതിനുള്ള പദ്ധതികൾ ആവിഷ്കരിക്കും.

ഇൻഡോനേഷ്യയിൽ നടക്കുന്ന 11-ാമത് ഡി.സി.എ. ജനറൽ അസംബ്ലിയിൽ ഡോ. യാക്കോബ് മാർ ഐറേനിയോസ്, ഫിലിപ്പ് തോമസ് കോർ എപ്പിസ്കോപ്പാ, സൂസൻ ജേക്കബ് (മദ്രാസ്) എന്നിവർ സഭയെ പ്രതിനിധീകരിക്കും.

ഫിൻലൻഡിൽ നടക്കുന്ന സിൻഡസ് മോസ് സമ്മേളനത്തിൽ ഫിലിപ്പോസ് മാർ യൗസേബിയോസ്, ഡോ. യാക്കോബ് മാർ ഐറേനിയോസ്, ഫാ. ജോൺ തോമസ്, പ്രൊഫ. ജേക്കബ് ജോൺ, റ്റെറി തോമസ് എന്നിവർ സംബന്ധിക്കും.

നാഗപ്പൂർ സെമിനാരിയുടെ പിൻസിപ്പാളായി ഫാ. ഡോ. റെജി മാത്യുവിനെ നിയമിക്കും. ഷെഡ്യൂൾസ് ബി.യിൽപ്പെട്ട കണക്കുകൾ പ. സുന്നഹദോസ് അംഗീകരിച്ചു.

ഡോ. യാക്കോബ് ഐറേനിയോസ്, മാത്യൂസ് മാർ എപ്പിഫാനിയോസ്, ഗീവറുഗീസ് മാർ ഈവാനിയോസ് എന്നിവർ ധ്യാനം നയിച്ചു.

പ. സുന്നഹദോസിന്റെ അടുത്ത സമ്മേളനം അടുത്ത വർഷം ഫെബ്രുവരി 22 മുതൽ 26 വരെ നടത്തുമെന്ന് സുന്നഹദോസ് സെക്രട്ടറി തോമസ് മാർ അത്താനാസിയോസ് മെത്രാപ്പോലിത്താ പറഞ്ഞു.

## ശെമ്മാശുപട്ടം

**ആറാട്ടുപുഴ:** മാലേത്ത് എം.ജി. ജോർജിന്റെ മകൻ വിനോദ് ജോർജിന് ആഗസ്റ്റ് 28 ശനിയാഴ്ച ആറാട്ടുപുഴ സെന്റ് മേരീസ് ഓർത്തഡോക്സ് പള്ളിയിൽവച്ച് അഭി. യാക്കൂബ് മാർ ഐറേനിയോസ് തിരുമേനി ശെമ്മാശുപട്ടം (യവ്പ്പദ്യക്ക്നേ) നല്കും.

## പ്രൊഫ. എം.ഡി. ജോസഫ് പാമ്പാടി കോളജ് പ്രിൻസിപ്പാൾ

ബസ്സേലിയോസ് കോളജിലെ കൊമേർസ് ഡിപ്പാർട്ടുമെന്റ് മേധാവിയും ബർസാറും ആയിരുന്ന പ്രൊഫ. എം.സി. ജോസഫിനെ പാമ്പാടി കെ.ജി. കോളജ് പ്രിൻസിപ്പലായി പ. കാതോലിക്കാ ബാവാ നിയമിച്ചിരിക്കുന്നു.

## വൈദികപട്ടം സ്വീകരിച്ചു

ഇക്കഴിഞ്ഞ മേയ്മാസം 22-ാം തീയതി കുണ്ടറ സെന്റ് തോമസ് ഓർത്തഡോക്സ് വലിയ പള്ളിയിൽവച്ച് പ. കാതോലിക്കാ ബാവാ തിരുമേനിയിൽനിന്നും വൈദികപട്ടം സ്വീകരിച്ചു. ഫാ. ജോയി വർഗ്ഗീസ് മാറനാട് (ജോയികുട്ടി) നിയുക്ത കാതോലിക്കാ അഭി. തോമസ് മാർ തിമോത്തിയോസ്, അഭി. മാത്യൂസ് മാർ എപ്പിഫാനിയോസ് എന്നീ തിരുമേനിമാർ സഹകാർമ്മികരായിരുന്നു. പ. ബാവാ തിരുമേനിയുടെ സെക്രട്ടറി എന്ന നിലയിൽ ദീർഘനാളായി സേവനമനുഷ്ഠിച്ച ഇദ്ദേഹം ഇപ്പോൾ മാവേലിക്കര കൊറ്റാർകാവ് സെന്റ് ജോർജ് ദേവാലയത്തിന്റെ ചുമതല വഹിക്കുന്നു.

# തിരുവനന്തപുരം ഭദ്രാസനം പ. ബാവാതിരുമേനിയുടെ നേരിട്ടുള്ള ഭരണത്തിൽ

**കോട്ടയം:** തിരുവനന്തപുരം ഭദ്രാസന മെത്രാപ്പോലീത്താ അഭി. ഗീവർഗീസ് മാർ ദിയസ്കോറോസ് കാലംചെയ്തതിനെ തുടർന്ന് ഭദ്രാസന ചുമതലകൾ പ. ബാവാ തിരുമേനി ഏറ്റെടുത്തു.

ജൂലൈ മാസം 23-ാം തീയതി പുറപ്പെടുവിച്ച 111/99 നമ്പർ കല്പന വഴിയായി ഈ വിവരം ഭദ്രാസനത്തിലെ എല്ലാ വൈദികരെയും വിശ്വാസികളെയും അറിയിച്ചിട്ടുണ്ട്.

സഭാഭരണഘടന 95-ാം വകുപ്പനുസരിച്ച് ഏതെങ്കിലും മെത്രാസന ഇടവകയ്ക്ക് മെത്രാപ്പോലീത്ത ഇല്ലാതിരുന്നാൽ ആ ഭദ്രാസനം മലങ്കര മെത്രാപ്പോലീത്തായുടെ നേരിട്ടുള്ള ഭരണത്തിലായിരിക്കുന്നതാണ്.

## രണ്ടാം ഓർമ്മ പെരുനാൾ

മദ്രാസ് മെത്രാസനാധിപനായിരുന്ന സഖറിയാസ് മാർ ദീവന്നാസ്യോസ് തിരുമനസ്സിലെ രണ്ടാം ഓർമ്മപ്പെരുനാൾ ജൂലൈ 9, 10 തീയതികളിൽ മെത്രാസന അരമനയിൽ കൊണ്ടാടി.

## കാതോലിക്കേറ്റ് & എം.ഡി. സ്കൂൾസ് ദേവലോകം, കോട്ടയം

കാതോലിക്കേറ്റ് & എം.ഡി. സ്കൂൾസ് കോർപ്പറേറ്റ് മാനേജ്മെന്റിൽ കായികാദ്ധ്യാപകരുടെ ഒഴിവുകളിലേക്ക് നിർദ്ദിഷ്ഠ ഫോറത്തിൽ അപേക്ഷകൾ ക്ഷണിക്കുന്നു.

അപേക്ഷാഫാറം 1999 ഓഗസ്റ്റു 2 മുതൽ 25 രൂപാവിലയ്ക്ക് (By M.O. Rs. 30/-) ഓഫീസിൽനിന്നും ലഭിക്കുന്നതാണ്. പൂരിപ്പിച്ച അപേക്ഷകൾ ഓഗസ്റ്റ് 30-നുമുമ്പ് ഓഫീസിൽ ലഭിച്ചിരിക്കണം.

ദേവലോകം — മാനേജർ

1-8-99.

## നിര്യാതനായി
## ഏബ്രഹാം സഖറിയ ചെമ്പകമഠം



കല്ലിശ്ശേരി ചെമ്പകമഠത്തിൽ ഏബ്രഹാം സഖറിയ (85) 1999 ജൂൺ 28-ാം തീയതി നിര്യാതനായി. ശവസംസ്ക്കാരം ഉമയാറ്റുകര സെ. തോമസ് ഓർത്തഡോക്സ് വലിയപള്ളി സെമിത്തേരിയിൽ പ. കാതോലിക്കാ ബാവാ തിരുമനസ്സിലെ പ്രധാന കാർമ്മികത്വത്തിൽ നടത്തപ്പെടും.

ഒരു അദ്ധ്യാപകനായിരുന്ന ഇദ്ദേഹം ഗൾഫ് രാജ്യങ്ങളിൽ ദീർഘനാൾ ജോലിചെയ്തിരുന്നു. തിരുച്ചുവന്ന് കേരള ഇലക്ട്രിസിറ്റി ബോർഡ് ഡിവിഷനൽ അക്കൗണ്ടന്റായി സേവനം അനുഷ്ഠിച്ചു. റിട്ടയർചെയ്ത ശേഷം പരുമല സെമിനാരിയിൽ അക്കൗണ്ട് ഓഫീസറായി ജോലിനോക്കി. മലങ്കര ഓർത്തഡോക്സ് സഭ മാനേജിംഗ് കമ്മറ്റിയംഗം, മലങ്കര സഭാ മാസികയുടെ എഡിറ്റോറിയൽ ബോർഡ് അംഗം എന്നീ നിലകളിലും സേവനമനുഷ്ഠിച്ചിട്ടുണ്ട്.

ഒരു ചരിത്രാന്വേഷിയായിരുന്നു ഇദ്ദേഹം. സഭാചരിത്ര സംബന്ധമായ അനേകം ലേഖനങ്ങൾ എഴുതിയിട്ടുണ്ട്. കാതോലിക്കാ സിംഹാസന ചരിത്രം വിശദമായി മലയാളത്തിൽ ആദ്യമായി രചിച്ചത് ഇദ്ദേഹമാണ്.

മി. ഏബ്രഹാം സഖറിയായുടെ നിര്യാണത്തിൽ മലങ്കര സഭ അനുശോചനം രേഖപ്പെടുത്തുന്നു.

## വൈദികചരമം



മാന്നാർ കുട്ടമ്പേരൂർ മാനാംപുറത്ത് ഫാ. ജോൺ ജേക്കബ് (67) നിര്യാതനായി. ശവസംസ്ക്കാരം കുട്ടമ്പേരൂർ സെ. മേരീസ് ഓർത്തഡോക്സ് പള്ളി സെമിത്തേരിയിൽ നടത്തപ്പെട്ടു. പ. കാതോലിക്കാ ബാവാ ശുശ്രൂഷകൾക്കു നേതൃത്വം വഹിച്ചു. മാർ ഒസ്താത്തിയോസ്, മാർ കൂറിലോസ് എന്നീ തിരുമേനിമാരും അനേകം പട്ടക്കാരും വലിയ ജനക്കൂട്ടവും ശുശ്രൂഷയിലും നഗരികാണിക്കലിലും സംബന്ധിച്ചിരുന്നു.

## OV.B.S. 2000

2000-മാണ്ടിലേക്കുള്ള O.V.B.S. ചിന്താവിഷയം "ഞാൻ സകലവും പുതുതാക്കുന്നു." (വെളിപാട്: 21:5) എന്നുള്ളതാണ്. ഈ വിഷയത്തെ അടിസ്ഥാനപ്പെടുത്തിയും വേദപുസ്തക സംഭവങ്ങൾ വിശ്വാസസത്യങ്ങൾ എന്നിവയെ ആസ്പദമാക്കിയുള്ള ഗാനങ്ങൾ ക്ഷണിച്ചുകൊള്ളുന്നു. ഗാനങ്ങൾ ട്യൂൺ ചെയ്ത് കാസറ്റിലാക്കി സെപ്റ്റംബർ 30-ാം തീയതിക്കുമുമ്പായി ലഭിക്കത്തക്കവിധം O.V.B.S. കേന്ദ്ര ആഫീസ്, ദേവലോകം-38 എന്ന വിലാസത്തിൽ അയച്ചുതരേണ്ടതാണ്.

## ഗിവ്സൈറ്റ് പ്രോജക്ട് - കാര്യമ്പാടി കണ്ണാശുപത്രി

**M.O.S.C. Medical Mission Eye Hospital, Kariambadi P.O., Pin-673 591, Wayanad, Kerala, India.**

തിമിരംമൂലം അന്ധരായ പാവപ്പെട്ട രോഗികൾക്ക് സൗജന്യ ഓപ്പറേഷനിലൂടെ കാഴ്ചനല്കുന്ന പദ്ധതിയാണ് ഗിവ്സൈറ്റ്. ഇൻട്രാ ഒക്കുലർ ലെൻസ് അഥവാ 10L കണ്ണിനുള്ളിൽ നിക്ഷേപിച്ചു നടത്തുന്ന ഓപ്പറേഷൻ ഇന്ന് സർവ്വവ്യാപകമായിരിക്കുന്നു. വ്യക്തവും സൂക്ഷ്മവുമായ കാഴ്ച ലഭിക്കുമെന്നുള്ളതാണ് ഇതിന്റെ പ്രത്യേകത. ഈ ആശുപത്രിയിൽ ഏറ്റവും കൂടുതൽ നടക്കുന്ന ഓപ്പറേഷനും ഇതുതന്നെയാണ്. സന്മനസ്സുള്ളവരിൽ നിന്നും സംഭാവനകൾ സ്വീകരിച്ച് പാവപ്പെട്ട അന്ധരോഗികളുടെ ചികിത്സയ്ക്കായി പ്രയോജനപ്പെടുത്തുന്നു.

താല്പര്യമുള്ള ആർക്കുവേണമെങ്കിലും ഗിവ്സൈറ്റ് പദ്ധതിയിൽ അംഗങ്ങളാകാം. ലെൻസ്വച്ചുള്ള ഓപ്പറേഷന് 1000 (ആയിരം) രൂപയും സാധാരണ ഓപ്പറേഷന് 500 (അഞ്ഞൂറു) രൂപയും വീതം സംഭാവന നല്കിയാൽ നിങ്ങളുടെ പേരിൽ ഞങ്ങൾ ഏതെങ്കിലും പാവപ്പെട്ട ഒരന്ധനു കാഴ്ചനല്കുന്നു. കാഴ്ച ലഭിച്ചയാളെ കുറിച്ചുള്ള വിവരം യഥാസമയം നിങ്ങളെ അറിയിക്കുകയും ചെയ്യും.

1986-ലാണ് ഈ കണ്ണാശുപത്രി ആരംഭിച്ചത്. പ്രസിഡണ്ടും രക്ഷാധികാരിയും പരിശുദ്ധ കാതോലിക്കാ ബാവാ തിരുമേനിയും, വൈസ് പ്രസിഡണ്ട് സുൽത്താൻ ബത്തേരി ഭദ്രാസനാധിപൻ കുര്യാക്കോസ് മാർ ക്ലീമീസ് തിരുമേനിയുമാണ്. M.S. (ophthal) ബിരുദമുള്ള 4 വിദഗ്ദ്ധ ഡോക്ടർമാരും സേവനസന്നദ്ധരായ പാരാമെഡിക്കൽ സ്റ്റാഫും, താക്കോൽ ദ്വാരശസ്ത്രക്രിയ ഉപകരണമായ ഫേക്കോ ഉൾപ്പെടെയുള്ള എല്ലാ അത്യാധുനിക ഉപകരണങ്ങളുമുള്ള ഒരു സൂപ്പർ സ്പെഷ്യാലിറ്റി ഐ ഹോസ്പിറ്റലായി ഈ സ്ഥാപനം വളർന്നു കഴിഞ്ഞു.

ഈ സാമ്പത്തിക വർഷം 782053-ഉം രൂപയുടെ സൗജന്യചികിത്സ അർഹിക്കുന്നവർക്കായി നല്കുകയുണ്ടായി. 7031 ഓപ്പറേഷൻ ആകെ നടത്തിയതിൽ 2488-ഉം സൗജന്യമായിരുന്നു. ഇൻട്രാ ഒക്കുലർ ലെൻസുവച്ച് ഇതിനകം 1304 പേർക്ക് സൗജന്യ ഓപ്പറേഷനിലൂടെ കാഴ്ചനല്കാനും സാധിച്ചു.

അനേകരുടെ വിലപ്പെട്ട സഹായം ലഭിക്കുന്നതുകൊണ്ടാണ് ഞങ്ങൾക്കിതു സാധിക്കുന്നത്. സഹായിച്ച എല്ലാവരോടും നന്ദി അറിയിക്കുന്നു. മേലിലും സഹായസഹകരണങ്ങൾ അഭ്യർത്ഥിക്കുന്നു.

ജന്മദിനം, വിവാഹദിനം, പ്രിയപ്പെട്ടവരുടെ ഓർമ്മദിനം കൂടാതെ മറ്റേതെങ്കിലും വിശേഷദിനം വരുമ്പോൾ നമ്മുടെ കർത്താവിന്റെ സൗഖ്യദാനശുശ്രൂഷയുടെ ഭാഗമായ ഈ ആതുരശുശ്രൂഷയിൽ ഒരു ജീവകാരുണ്യപ്രവർത്തിയെന്ന നിലയിൽ ഗിവ്സൈറ്റ് പ്രോജക്ടിലേക്ക് സംഭാവനകൾ നല്കാൻ അഭ്യർത്ഥിക്കുന്നു.

വിദേശങ്ങളിൽനിന്നുമുള്ള സംഭാവനകൾ സ്വീകരിക്കുന്നതിന് കേന്ദ്രസർക്കാരിന്റെ F.C.R.A. അനുവാദവും ലഭിച്ചിട്ടുണ്ട്.

നിങ്ങളുടെ സംഭാവന ട്രഷറാർ, ഗിവ്സൈറ്റ് പ്രോജക്ട്, M.O.S.C. മെഡിക്കൽ മിഷൻ ഐ ഹോസ്പിറ്റൽ, കാര്യമ്പാടി പി.ഒ. 673 591, വയനാട്, കേരള, ഇൻഡ്യ എന്ന അഡ്രസ്സിൽ ചെക്ക്/ ഡി.ഡി./എം.ഒ. ആയി അയച്ചുതരുന്നത് ഉപകാരമായിരുന്നു. ആശുപത്രി അക്കൗണ്ട് കാനറാ ബാങ്ക് മീനങ്ങാടി ശാഖയിലാണ്.

ഫാദർ അബ്രഹാം മാത്യു എടേക്കാട്ട് (സെക്രട്ടറി ഗവേണിംഗ്ബോർഡ്)

## സൺഡേസ്കൂൾ വാർത്ത

1. സൺഡേസ്കൂൾ അസോസിയേഷന്റെ വാർഷികപൊതുയോഗം ആഗസ്റ്റ് 14-ാം തീയതി ശനിയാഴ്ച രാവിലെ 10.30-ന് ദേവലോകം കാതോലിക്കേറ്റ് ഹോളിൽ നടക്കുന്നതാണ്.

മുഖ്യപ്രസംഗകൻ തൃശൂർ ഭദ്രാസനാധിപൻ മാർ മിലിത്തിയോസ് മെത്രാപ്പോലീത്താ.

ജീവകാരുണ്യദിനത്തിൽ കുട്ടികൾ സമാഹരിച്ച ഒന്നര ലക്ഷംരൂപാ, തടാകം ആശ്രമത്തോടനുബന്ധിച്ചുള്ള ബാലഭവനത്തിനുവേണ്ടി ആശ്രമത്തിന്റെ വിസിറ്റർ ബിഷപ്പായ ഫീലിപ്പോസ് മാർ യൗസേബിയോസ് മെത്രാപ്പോലീത്തായെ ഏല്പിക്കും.

98-ലെ "സൺഡേസ്കൂൾ പ്രതിഭ" ആയ ശൈനോ ഹന്നാ മേരിക്കും (നിരണം ഭദ്രാസനം) മത്സരപരീക്ഷാവിജയികൾക്കും, 98-ലെ S.S.L.C. പരീക്ഷയിൽ ഏറ്റവും കൂടുതൽ മാർക്കു കരസ്തമാക്കിയ സൺഡേസ്കൂൾ വിദ്യാർത്ഥിക്കും പ. കാതോലിക്കാബാവാ തിരുമേനി സമ്മാനങ്ങൾ നല്കും.

പ്രത്യേക വിഷയങ്ങൾക്കായി നിയോഗിക്കപ്പെട്ടിട്ടുള്ള കമ്മറ്റികളുടെ ശുപാർശകൾ പൊതുയോഗത്തിൽ അവതരിപ്പിക്കും. കൂടാതെ 98-99-ലെ വാർഷിക കണക്കും 99-2000-ലെ ബജറ്റും അംഗീകരിക്കും.

പ്രധാനമന്ത്രിയുടെ രാജ്യരക്ഷാ ഫണ്ടിലേക്ക് സൺഡേസ്കൂൾ കുട്ടികളുടെ സംഭാവനയായി 10,000 രൂപാ സമ്മേളനത്തിൽവച്ച് പ. കാതോലിക്കാബാവായെ ഏൽപ്പിക്കും.

2. ഈ വർഷത്തെ സഹപാഠ്യമത്സരങ്ങൾ സ്കൂൾ തലത്തിലുള്ളത് ആഗസ്റ്റ് 29 ഞായറാഴ്ച നടത്തപ്പെടുന്നതാണ്. രക്ഷകർത്താക്കളും ബ. വൈദികരും കുട്ടികൾക്ക് ആവശ്യമായ പ്രോത്സാഹനം നല്കണം.

3. മത്സരങ്ങൾക്കും മറ്റും വയസ്സ് ക്ലിപ്തപ്പെടുത്തിയിരിക്കുന്നതിനാൽ അത് ഉൾക്കൊള്ളുന്ന അഡ്മിഷൻ രജിസ്റ്റർ എല്ലാ സ്കൂളുകളിലും നിർബന്ധമായി സൂക്ഷിക്കേണ്ടതാണ്.

അതുപോലെ തെരഞ്ഞെടുപ്പും അവാർഡുദാനവും മറ്റും വരുന്ന അവസരത്തിൽ അദ്ധ്യാപകരുടെ സേവനകാലം തിട്ടപ്പെടുത്തേണ്ടി വരുമെന്നതിനാൽ ആവശ്യമായ എല്ലാ വിവരങ്ങളും അടങ്ങിയ അദ്ധ്യാപക രജിസ്റ്റർ, ഹെഡ്മാസ്റ്ററന്മാർ സൂക്ഷിക്കേണ്ടതാണ്. ക്രമമായും തുടർച്ചയായും അദ്ധ്യാപകർ ക്ലാസ്സുകൾക്കു ഹാജരായി വിദ്യാർത്ഥികൾക്ക് മാതൃക നല്കേണ്ടതാണ്. അതിനു കഴിയാത്തവർ ചുമതലയിൽനിന്നു വിട്ടുനിൽക്കുന്നതായിരിക്കും ഉത്തമം.

സൺഡേസ്കൂൾ സംബന്ധമായ റിക്കാർഡുകളും രജിസ്റ്ററുകളും എല്ലാം കൃത്യമായും ഭദ്രമായും സൂക്ഷിക്കേണ്ടതാണ്. അവ പള്ളിയിലോ സൺഡേസ്കൂൾ ഓഫീസിലോ സൂക്ഷിക്കുകയാണു വേണ്ടത്. കേന്ദ്രത്തിൽനിന്നു അയയ്ക്കുന്ന വിജ്ഞാപനങ്ങളും സർക്കുലറുകളും വായിച്ചു മനസ്സിലാക്കി തദനുസരണം പ്രവർത്തിക്കുവാൻ ഹെഡ്മാസ്റ്റർമാർ പ്രത്യേകം ശ്രദ്ധിക്കേണ്ടിയിരിക്കുന്നു.

4. ബാഹ്യകേരള ഭദ്രാസനങ്ങളിലെ സാഹചര്യവും ആവശ്യങ്ങളും കണക്കിലെടുത്ത് അവയ്ക്കനുസൃതമായി സിലബസും പാഠപുസ്തകങ്ങളും ഒരുക്കുന്നതിനെപ്പറ്റി ആലോചിക്കുവാൻ അതതു ഭദ്രാസന മെത്രാപ്പോലീത്താമാർ സൺഡേസ്കൂൾ പ്രവർത്തകരെ വിളിച്ചുകൂട്ടണമെന്ന് അവരോട് അഭ്യർത്ഥിച്ചിരിക്കുകയാണ്. നാഗ്പൂർ സെന്റ് തോമസ് ഓർത്തഡോക്സ് സെമിനാരിയിലെ അദ്ധ്യാപകർ ഇക്കാര്യത്തിൽ ആവശ്യമായ നേതൃത്വവും സഹായ സഹകരണങ്ങളും ചെയ്യാമെന്നു വാഗ്ദാനം ചെയ്തിട്ടുണ്ട്. ഒ.വി.ബി.എസ്. ഇപ്പോൾ

വിഭാവന ചെയ്തിട്ടുള്ളത് കേരളത്തിലെ സാഹചര്യങ്ങൾ കണക്കിലെടുത്തുകൊണ്ടാണ്. അതിനു മാറ്റം വരുത്തേണ്ടിയിരിക്കുന്നു.

നമ്മുടെ ഓരോ സൺഡേസ്കൂളും മലങ്കരസഭാമാസികയുടെ വരിക്കാരായി ചേരണം. ക്രമമായി സൺഡേസ്കൂൾ വാർത്തകൾ അതിൽ പ്രസിദ്ധീകരിക്കുന്നുണ്ട്. അതുകൊണ്ടു മാത്രമല്ല, വിശ്വാസപരമായും, വേദപുസ്തകപരമായും ഉള്ള വിജ്ഞാനം വളർത്തുന്നതിന് മാസിക വളരെ സഹായകമാണ്.

**സൺഡേസ്കൂൾ ഹെഡ്മാസ്റ്റർ സ്ഥാനത്തുനിന്നും വിരമിച്ചു**

"വള്ളംകുളം: സെന്റ് മേരീസ് ഓർത്തഡോക്സ് പള്ളിയിലെ സൺഡേസ്കൂൾ ഹെഡ്മാസ്റ്റർ പോഴുവേലിൽ തോമസ് മാമ്മൻ അറുപത്തിരണ്ട് (62) വർഷത്തെ സ്തുത്യർഹമായ സേവനത്തിനുശേഷം വിരമിച്ചു. ഇടവക സമുചിതമായ യാത്രയയപ്പു നല്കി. സൺഡേസ്കൂൾ ഡയറക്ടർ ജനറൽ ഫാ. റ്റി.ജെ. ജോഷ്വായുടെ അദ്ധ്യക്ഷതയിൽ കൂടിയ സമ്മേളനത്തിൽ വികാരി ഫാ. കെ.ജി. ചെറിയാൻ, ചെങ്ങന്നൂർ ഭദ്രാസന സൺഡേസ്കൂൾ ഡയറക്ടർ റ്റി.ഇ. ജോസഫ്, ഡിസ്ട്രിക്റ്റ് ഇൻസ്പെക്ടർ കെ.എം. മത്തായി, ഇടവക പ്രതിനിധി കെ.കെ. ചാക്കോ എന്നിവർ ആശംസകൾ അർപ്പിച്ചു. തോമസ് മാമ്മൻ മറുപടി പ്രസംഗം നടത്തി. ഇടവകയുടെ പാരിതോഷികവും ഒരു പൂർവ വിദ്യാർത്ഥിയുടെ ഉപഹാരവും ഫാ. റ്റി. ജെ. ജോഷ്വാ നല്കി.

തോനയ്ക്കാട് സെ. ജോർജ്ജ് ഓർത്തഡോക്സ് പള്ളി വികാരി ഫാ. മാമ്മൻ തോമസ് പുത്രനാണ്.

**അധികാരപ്പെടുത്തിയിരിക്കുന്നു**

ബത്തേരിഭദ്രാസന സൺഡേസ്കൂൾ ഡയറക്ടർ ശ്രീ. പി.എം. തോമസിന് അനാരോഗ്യമൂലം വിശ്രമം ആവശ്യമാണെന്നുള്ള ഡോക്ടറുടെ നിർദ്ദേശാനുസരണം അവധി ആവശ്യപ്പെട്ടിരിക്കുന്നു. അഭിവന്ദ്യഭദ്രാസനമെത്രാപ്പോലീത്താ വിദേശയാത്രയിലായതിനാൽ അദ്ദേഹം മടങ്ങിവന്ന് വേണ്ട ക്രമീകരണങ്ങൾ ചെയ്യുന്നതുവരെ ഭദ്രാസന പ്രതിനിധി ശ്രീ. പി.എ. മാത്തൻ മാസ്റ്ററെ ഭദ്രാസന ഡയറക്ടറുടെ ചുമതലകൾകൂടി നിർവഹിക്കുവാൻ അസ്സോസിയേഷൻ ഡയറക്ടർ ജനറൽ റവ. ഫാ. റ്റി.ജെ. ജോഷ്വാ അധികാരപ്പെടുത്തിയിരിക്കുന്നു





## ഏഴാം ചരമവാർഷികം

10–8–1999



**REV. FR. M.K. JACOB**

Achariya Christu Sishya Ashramam, Thadagom

*Inserted By:*

***Beloved Brother T.K. Punnoose & Family***

Mathakasserilaya Parayil Bunglow
Thrukkothamangalam

8th DEATH ANNIVERASRY

(24-8-1999)



**MRS. MARIAMMA GEORGE**

Kunnil House. Edanadu. Chengannur.

*Inserted by* Sorrowing Family members.

## മദ്ധ്യസ്ഥാനുഗ്രഹത്തിന്



ജോർജ്ജും കുടുംബവും
മുളതിൽക്കുന്നിൽ
കാവുംഭാഗം, തിരുവല്ല

## പാവനസ്മരണയ്ക്കുമുമ്പിൽ
## ആദരാഞ്ജലികൾ



# ഏബ്രഹാം സഖറിയ ചെമ്പകമഠം
# കല്ലിശ്ശേരി

*Inserted by:*

**MRS. KUNJUNJAMMA ZACHARIA (WIFE)**
**DR. MATHEW ABRAHAM**
**VINI ABRAHAM**
**DR. ROSAMMA MATHEW**
**ELIZEBETH ABRAHAM**
**TEDY, SUNIL, NIDHIN**

*Licence No. 475, 11th April 1946. Registered No. KL KTM-38*

# THE MALANKARA SABHA

CATHOLICATE OFFICE, KOTTAYAM-686 038

**ആധുനിക വൈദ്യശാസ്ത്രം ഉപേക്ഷിച്ച മനോരോഗി സൗഖ്യംപ്രാപിച്ചു—നന്ദി**

**സൗഖ്യംപ്രാപിച്ച വ്യക്തി ഡെപ്യൂട്ടി ഡയറക്ടറായി, വിജയിച്ചു—നന്ദി**















**T.V. VERGHESE Rtd. Deputy Director of Education**

**THRISSUR**

Printed and Published by Fr. T.G. Zacharia for Orthodox Viswasa Paripalana Samithy, Kottayam at the Catholicate Press, Kottayam-38. Chief Editor Rev. Dr. Jacob Kurian.

Price Rs. 7.50